

കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, ദുഃഖിതരെപ്പോലെയായിരുന്നെങ്കിലും നീ സദാ ആനന്ദിച്ചുകൊണ്ടിരുന്നു; ദരിദ്രയായിരുന്നെങ്കിലും അനേകരെ സമ്പന്നരാക്കുന്നു; ഒന്നുമില്ലാത്തവരെപ്പോലെയായിരുന്നെങ്കിലും നീ എല്ലാം ഉള്ളവളാകുന്നു. എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.

2022 നവംബർ 24 ന് സാർവ്വത്രിക സഭയിൽ
കർദ്ദിനാൾ പദവിയിൽ അനുഗ്രഹ പൂർണ്ണമായ പത്തു വർഷങ്ങൾ പിന്നിടുന്ന
**അത്യഭിവന്ദ്യ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവാ തിരുമേനിക്ക്**
ക്രൈസ്തവകാഹളം കുടുംബത്തിന്റെ പ്രാർത്ഥനാ നിർഭരമായ ആശംസകൾ



# ക്രൈസ്തവ കാഹളം

നവംബർ 2022 വാല്യം 83 ലക്കം 11

## ഉള്ളടക്കം






# നമസ്തേ!

ഈയടുത്തകാലത്ത് സുപ്രീം കോടതിയുടെ ഒരു നിർണ്ണായക വിധി വന്നു. ഗർഭസ്ഥ ശിശുവിനെ ആർക്കും കൊല്ലാം. നാളിതുവരെ അമ്മമാർക്കു മാത്രമുണ്ടായിരുന്ന അധികാരം അമ്മമാരല്ലാത്തവർക്കും നൽകി. വളരെ വിചിത്രമായ ഒരു വിധി! ആർക്കു വേണമെങ്കിലും ഗർഭസ്ഥ ശിശുവിനെ കൊല്ലാം. അമ്മയുടെ ഉദരം ഒരു കുഞ്ഞിനെ സംബന്ധിച്ച് ഏറ്റവും സുരക്ഷിതമായ ഇടമാണ്. അതു ജനിച്ചു കഴിഞ്ഞാൽ മറ്റൊരിടവും അതുപോലെ സുരക്ഷിതമല്ല. പക്ഷെ ആ സുരക്ഷിത സങ്കേതത്തിലേക്ക് അതിക്രമിച്ച് ശത്രുവിനു കയറാം. അവിടെ വളരുന്ന കുഞ്ഞിനെ നിഷ്ഠൂരമായി കൊലപ്പെടുത്തി പുറത്തേക്ക് വലിച്ചെറിയാം. അത്യന്തം വിചിത്രമെന്ന് തോന്നാവുന്ന ഈ വിധി നമ്മുടെ സംസ്കാരത്തിന്റെയും നാടുപുലർത്തിയിരുന്ന സമീപനങ്ങളുടെയും വലിയ വ്യതിയാനമാണ് കാണിക്കുന്നത്. നമ്മുടെ രാജ്യം ഇത്തരം കഠിനമായ നിയമങ്ങളൊന്നും ഇല്ലാതിരുന്ന സങ്കേതമായിരുന്നു. കിരാതമായ നിയമങ്ങളും അന്ധവിശ്വാസങ്ങളുമൊക്കെ നിലനിന്നിരുന്ന ഒരു രാജ്യം ക്രമേണ സ്വാതന്ത്ര്യത്തിലേക്കും മികച്ച നിയമ നിർമ്മാണത്തിലേക്കും അഭംഗുരമായി അതു നടപ്പിലാക്കുന്ന നീതി നിർമ്മാണ വ്യവസ്ഥകളിലേക്കും ഒക്കെ വളർന്നു കൊണ്ടിരിക്കുമ്പോൾ അതിനെയൊക്കെ പിന്നോട്ടടിക്കുന്ന ഒരു തീരുമാനമാണ് ഈ വിധിയിലൂടെ വന്നുഭവിക്കുന്നത്.

ആരാണ് ഗർഭസ്ഥ ശിശു? അത് ഒരു മനുഷ്യ വ്യക്തി തന്നെയാണ്. പിറക്കാനിരിക്കുന്ന, ഈ ലോകത്തിന്റെ ഗതിവിഗതികൾ നിയന്ത്രിക്കാൻ പോകുന്ന ഒരു മനുഷ്യ വ്യക്തി. ആ ജീവൻ അവിടെ അങ്കുരിപ്പിച്ചത് എല്ലാ ജീവന്റേയും സൃഷ്ടാവായ ദൈവമാണ്. ദൈവത്തിന്റെ മഹത്തായ ഈ ജീവദാന പ്രക്രിയയിലാണ് മനുഷ്യൻ കത്തിവയ്ക്കാൻ പോകുന്നത്. ഗർഭസ്ഥ ശിശുക്കളെ കൊല്ലുന്നത് കൊലപാതകമല്ലാതെ മറ്റൊന്നുമല്ല. ഏറ്റവും നിഷ്ഠൂരമായ കൊലപാതകം ഒരുപക്ഷേ അതു തന്നെയാണ്. കാരണം ജനിച്ചുകഴിഞ്ഞ, വളർന്നുവരുന്ന ഒരു മനുഷ്യ വ്യക്തിക്ക് ഉറക്കെ നിലവിളിക്കാനോ പ്രതിരോധിക്കാനോ ഒക്കെ കഴിയും. അപ്പോൾ നിലവിളി പുറത്തു വരാത്ത അതിനെ പ്രതിരോധിക്കാൻ കഴിയാത്ത നിഷ്ഠൂരമായ ഒരു സാഹചര്യത്തിൽ ഒരു വ്യക്തി കൊല്ലപ്പെടുമ്പോൾ മനസ്സാക്ഷി മരവിച്ചു പോകുന്ന ഒരു പ്രവൃത്തിയായി അതു മാറുന്നു.

ഇതിനെതിരേ ഉണരേണ്ടത് നമ്മുടെ മനസ്സാക്ഷി തന്നെയാണ്. ഈ കൊടും ക്രൂരതയ്ക്ക് ഉത്തരമായി നമുക്കു വേണ്ടത് ഈ ലോകത്ത് മനുഷ്യജീവന്റെ സംരക്ഷകരാകാനുള്ള നമ്മുടെ പുന:സമർപ്പണമാണ്. ജീവനെ ഏതറ്റം വരെയും സംരക്ഷിക്കാൻ കടപ്പെട്ടവരാണ് നമ്മൾ. അതിനാവശ്യമായ പരിചരണവും സംരക്ഷണവും നൽകി അതിനെ ഈ ലോകത്ത് പരിചരിക്കുവാൻ നമുക്കേവർക്കും കടമയുണ്ട്. നമ്മുടെ ജീവൻ പോലെ തന്നെ വിലപ്പെട്ടതാണ് മറ്റേതൊരാളുടേയും ജീവൻ. ആ ജീവനെ ആദരിക്കുന്നവൻ ദൈവത്തെതന്നെയാണ് ആദരിക്കുന്നത്.

'നമസ്തെ' എന്നു പറഞ്ഞ് അഭിവാദ്യം ചെയ്യുന്ന ഒരു സംസ്കാരം നമുക്കുണ്ട്. ഞാനല്ല, നീയാണ് എന്നാണ് അതിനർത്ഥം. എനിക്കല്ല, നിനക്കാണ് പ്രാധാന്യം. മറ്റു ഭാഷകളിലൊന്നും അങ്ങനെയൊരു മനോഹരമായ സംബോധന അധികം കേട്ടിട്ടില്ല. പല ഭാഷകളിലും അതിന് ചില സ്വരങ്ങൾ മാത്രമേയുള്ളൂ. എന്നാലിവിടെ 'ഞാനല്ല, നിന്റെ ജീവനാണ് ഇവിടെ പുലരേണ്ടത്, നിനക്കാണ് സ്ഥാനം, നിനക്കാണ് മഹത്വം, നിനക്കാണ് പ്രാധാന്യം' എന്നാണ് അഭിവാദനത്തിലൂടെ പറയാൻ ശ്രമിക്കുന്നത്. അതുകൊണ്ട് ഈ ലോകത്ത് ജീവന്റെ നീർച്ചാലുകൾ ഒഴുകട്ടെ, ജീവൻ സംരക്ഷിക്കപ്പെടട്ടെ! നമസ്തേ!



ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ,
bovasmathew@gmail.com 9447661943



## പിതൃമൊഴി

# മരണ സംസ്കാരം വെല്ലുവിളിയായി കേരളത്തിൽ

ദൈവത്തിന്റെ സൃഷ്ടിയെന്ന നിലയിൽ മനുഷ്യന് അടിസ്ഥാനപരമായി ഒരു സവിശേഷതയുണ്ട്. അത് ദൈവം തന്റെ ഛായയിലും സാദൃശ്യത്തിലും മനുഷ്യനെ സൃഷ്ടിച്ചു എന്നതാണ്. നമുക്ക് നമ്മുടെ ഛായയിലും സാദൃശ്യത്തിലും മനുഷ്യനെ സൃഷ്ടിക്കാം (ഉൽപ്പത്തി 1: 26). അതാണ് മനുഷ്യന്റെ മഹത്വത്തിന്റെ അടിസ്ഥാനം. മനുഷ്യന്റെ അസ്തിത്വത്തിന് അവൻ ദൈവത്തോടു കടപ്പെട്ടിരിക്കുന്നു.

മനുഷ്യന് ദൈവത്തോടുള്ള ബന്ധത്തിന്റെ മറ്റൊരു കാരണം മനുഷ്യൻ തന്റെ ജീവൻ സ്വീകരിച്ചിരിക്കുന്നത് ദൈവത്തിൽ നിന്നാണ് എന്നുള്ളതാണ്. മണ്ണുകൊണ്ടു മെനെഞ്ഞെടുത്ത മനുഷ്യരൂപത്തിലേക്ക് ദൈവം തന്റെ ശ്വാസം സന്നിവേശിപ്പിച്ചപ്പോൾ അവൻ ജീവനുള്ളവനായിത്തീർന്നു (ഉൽപ്പത്തി 2:7) എന്ന് വചനം നമ്മെ പഠിപ്പിക്കുന്നതിന്റെ പൊരുൾ അതാണ്. അതായത് മനുഷ്യനെ മനുഷ്യനാക്കുന്ന ജീവന് അവൻ ദൈവത്തോടു കടപ്പെട്ടിരിക്കുന്നു. നിത്യജീവൻ എന്നത് ദൈവത്തോടൊത്ത് എന്നും ജീവിക്കുന്ന അനുഭവമാണ്. നിത്യജീവന്റെ കാര്യത്തിലും മനുഷ്യൻ ദൈവത്തോട് കടപ്പെട്ടവനാണ്.

മനുഷ്യനെ ദൈവവുമായി അഭേദ്യമായി ബന്ധിപ്പിക്കുന്ന യാഥാർത്ഥ്യങ്ങളാണ് മനുഷ്യന്റെ ഭൂമിയിലെ അസ്തിത്വവും അവനു ലഭിച്ചിരിക്കുന്ന ജീവനും. ദൈവസ്നേഹത്തിന്റെ കരകവിഞ്ഞൊഴുകലാണ് മനുഷ്യന്റെ അസ്തിത്വം. അമ്മയുടെ ഉദരത്തിൽ നിനക്കു രൂപം നൽകുന്നതിനു മുമ്പേ ഞാൻ നിന്നെ അറിഞ്ഞു എന്ന് ജറമിയാ (1: 5) പ്രവാചകനോട് ദൈവം പറയുന്നതിൽ നിന്ന്

ഇതു വ്യക്തമാണ്. ദൈവസ്നേഹത്തിന്റെ നിരസനമാണ് പാപമെങ്കിൽ ആ സ്നേഹത്തിന്റെ ഏറ്റവും വലിയ അടയാളമായ ജീവനെ നിരസിക്കുന്നത് എങ്ങനെ നമുക്കു നീതീകരിക്കാനാവും.

കേരളത്തിൽ കൊലപാതകങ്ങളും വധശ്രമങ്ങളും തുടരുകയാണ്; അഭൂതപൂർവ്വമായ നിലയിൽ. കൊലപാതകങ്ങൾ വർദ്ധിച്ചുവെന്നതിൽ മാത്രമല്ല അതു നടപ്പിലാകുന്ന രീതിയിൽ പോലും ഹൃദയം ഏറെ വേദനിക്കുന്നു. മാതാപിതാക്കൾ വധിക്കപ്പെടുന്ന ചിത്രങ്ങൾ മാധ്യമങ്ങളിൽ സുലഭം; മറിച്ചുള്ള കാഴ്ചകളും. മറ്റൊരാളുടെ ജീവനെടുക്കാൻ ഹേ, മനുഷ്യാ നിനക്കെന്തധികാരം? ജീവനെടുക്കപ്പെടുന്നവരിൽ പ്രതിഷേധസ്വരം ഉയർത്താൻ കെൽപ്പില്ലാത്ത, സംഘടനാ ബലം ഇല്ലാത്ത ഒട്ടേറെ മനുഷ്യരുണ്ടെന്ന് നാമോർക്കണം. അമ്മയുടെ ഉദരത്തിൽ വച്ചു തന്നെ 'കശാപ്പു' നടക്കുന്നതിന്റെ എണ്ണം നമ്മുടെ നാട്ടിൽ കൂടി വരുന്നത് നാമറിയാതെ പോകരുത്. ജീവൻ തുടിക്കുന്നുണ്ടെങ്കിലും കൊലപാതകത്തെ തടയാൻ ഗർഭസ്ഥശിശുവിന് കഴിവില്ലല്ലോ! അവർ എന്തു തെറ്റു ചെയ്തു? അനാഥരുടെ നിലവിളി ദൈവം കേൾക്കുമെന്ന് തീർച്ച! സ്ത്രീകൾക്കും കുട്ടികൾക്കും എതിരേ നടക്കുന്ന അതിക്രമങ്ങൾ നമ്മുടെ നാടിന്റെ 'സാക്ഷരത' അളക്കുന്ന അളവുകോലാണ് എന്നത് നാം ഓർമ്മിക്കുക. ഈ കൊലപാതകങ്ങളുടെ പിന്നിൽ മദ്യവും അതിലേറെ മയക്കുമരുന്നും പ്രവർത്തിക്കുന്നുവെന്നതും യാഥാർത്ഥ്യമാണ്. കുട്ടികളിലേക്ക് ഈ 'മാഫിയ' എത്തുന്നതിന്റെ പരിണിതഫലം നമുക്ക് ഊഹിക്കാവുന്നതിലപ്പുറമാണ്. ഒരു നിസ്സഹായാവസ്ഥയിലേക്ക് കേരളം എത്തിയോ? വിരൽത്തുമ്പിൽ എല്ലാമെത്തിക്കുന്ന സാങ്കേതിക വിജ്ഞാനത്തിനോ വേഗതയിൽ ചലിക്കുന്ന നീ ഉത്പാദിപ്പിച്ച ഉപകരണങ്ങൾക്കോ ഒന്നും ചെയ്യാനാവുന്നില്ലെന്ന് നീ കാണുന്നില്ലേ!

നിന്റെ ബുദ്ധിയെ നീ അവമതിക്കേണ്ട, പക്ഷെ നിനക്ക് പരിമിതിയുണ്ടെന്ന് നീ തിരിച്ചറിയുക. നീ സൃഷ്ടിച്ചതെല്ലാംതന്നെ സമയബന്ധിതമാണെന്ന് മനസ്സിലാക്കുക. മനുഷ്യനെ മാനിക്കാത്ത ഒരു സമീപനവും ശൈലിയും ശാശ്വതമല്ല. പ്രതിമകളെ മാനിക്കാനും ഉപകരണങ്ങളെ താലോലിക്കാനും ഏറെസമയം ചെലവഴിക്കുന്ന മനുഷ്യാ, നീ നിന്നെ മാനിക്കുക, മറ്റുള്ളവരേയും.

'ദൈവമായ കർത്താവേ, അവിടുത്തെ സാദൃശ്യത്തിൽ സൃഷ്ടിക്കപ്പെട്ട അങ്ങയുടെ സ്വരൂപമായ മനുഷ്യനോട് നിനക്ക് സഹതാപമുണ്ടാകണമേ. ആ സ്വരൂപം നശിച്ചു പോകാൻ നീ അനുവദിക്കരുതേ'.

സ്നേഹപൂർവം,

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠ **കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

# അവിവാഹിതർക്കും ഗർഭച്ഛിദ്രാവകാശം

## സുപ്രീം കോടതി വിധി എന്തുകൊണ്ട് സ്വാഗതാർഹമല്ല



**ജെയിംസ് ആഴ്ചങ്ങാടൻ**
കെ സി ബി സി പ്രോലൈഫ് സമിതി
സംസ്ഥാന ജനറൽ സെക്രട്ടറി

2022 സെപ്തംബർ 29 ന്സുപ്രീംകോടതി നടത്തിയ വിധി പരാമർശങ്ങളിൽ ഭാരതത്തിലെ പുരോഗമനവാദികൾ എന്ന് അവകാശപ്പെടുന്ന സ്ത്രീകൾ ഹർഷാരവും മുഴക്കിയെങ്കിലും മനുഷ്യ നന്മ കാംക്ഷിക്കുന്ന ജനവിഭാഗത്തിന് പ്രത്യേകിച്ച് ക്രൈസ്തവർക്ക് ഈ വിധി പ്രസ്താവനയിൽ ദുഃഖം രേഖപ്പെടുത്തേണ്ടി വരുന്നുണ്ട്.

തന്റെ സുഹൃത്തും ഭാവി വരനെന്ന് വിശ്വസിച്ചിരുന്നതുമായ പുരുഷനും ഒന്നിച്ച് വിവാഹം കഴിക്കുമെന്ന ഉറപ്പോടെ ഉഭയസമ്മതപ്രകാരം സഹവാസം ആരംഭിക്കുകയും അതിലൂടെ യുവതി ഗർഭിണിയാകുകയും ചെയ്തതിനെ തുടർന്ന് പുരുഷൻ വിവാഹത്തിൽ നിന്നും പിന്മാറിയപ്പോൾ 23 ആഴ്ച പ്രായമായ ഉദരത്തിലെ കുഞ്ഞിനെ ഗർഭഛിദ്രത്തിലൂടെ ഇല്ലാതാക്കുവാനാണ് ഒരു യുവതി സുപ്രീംകോടതിയിൽ എത്തിയത്.പ്രസ്തുത കേസിലെ നിരീക്ഷണത്തിലാണ് അവിവാഹിതരായ യുവതികൾക്കും MTP ACTന്റെ 2021ലെ ഭേദഗതി പ്രകാരം 24 ആഴ്ച വരെ ഉദരത്തിലെ കുഞ്ഞിനെ ഗർഭചിദ്രം വഴി നശിപ്പിച്ചു കളയുവാൻ അവകാശമുണ്ട് എന്ന് സുപ്രീംകോടതി വിധി ആയിട്ടുള്ളത്. ഭരണഘടനയുടെ പതിനാലാം വകുപ്പ് പ്രകാരമുള്ള തുല്യതയ്ക്കുള്ള അവകാശത്തെയും ആർട്ടിക്കിൾ 21ലെ വ്യക്തിസ്വാതന്ത്ര്യത്തെയും കൂട്ടുപിടിച്ചു കൊണ്ടാണ് വിധി പ്രസ്താവിച്ചിട്ടുള്ളത്. മാത്രമല്ല ഗർഭഛിദ്രത്തിനുള്ള അവകാശം സ്ത്രീക്ക് മാത്രമാണെന്നും പുരുഷൻ ഇടപെടേണ്ടതില്ലെന്നും വിവാഹിതർക്കുള്ളത് പോലെ പ്രത്യുൽപാദനപരമായ അവകാശം അവിവാഹിതർക്കും ഉണ്ടെന്നും വ്യക്തമാക്കുന്നു.വളരെ ദൂരവ്യാപകമായ പ്രത്യാഘാതങ്ങൾ കുടുംബബന്ധങ്ങളിലും പൊതുസമൂഹത്തിനിടയിലും വരുത്തുവാൻ ഇടയുള്ള ഒരു സുപ്രധാന വിധിയാണിത്. 1971ലെ മെഡിക്കൽ ടെർമിനേഷൻ ഓഫ് പ്രഗ്നൻസി ആക്ട് എന്ന നിയമത്തെയും അതിന്റെ ഭേദഗതികളെയും വ്യാഖ്യാനിച്ചുകൊണ്ടാണ് സുപ്രീംകോടതി ഈ വിധി പ്രസ്താവിച്ചിട്ടുള്ളത് എന്ന് കാണാം.

വാസ്തവത്തിൽ 1971 വരെയ്ക്കും 500 രൂപ പിഴയും മൂന്നുവർഷം മുതൽ ഏഴുവർഷം വരെ കഠിനതടവുമുള്ള വലിയ കുറ്റകൃത്യമായ ഗർഭഛിദ്രം എന്ന കൊലപാതകത്തെയാണ് എം ടി പി ആക്ട് വഴി നിയമവിധേയമാക്കിയത്. അതുവഴി ശിക്ഷ ഒഴിവാക്കുക മാത്രമല്ല ഒരു ദേശസ്നേഹ പ്രവർത്തിയായി ചിത്രീകരിച്ച് ഉദാരവൽക്കരിച്ചത് വഴി 1970കളിൽ കോടിക്കണക്കിന് കുഞ്ഞുങ്ങളെയാണ് അമ്മമാരുടെ ഉദരത്തിൽ വച്ച് കൊല ചെയ്യുവാൻ ഇടയാക്കിയത്. നിർബന്ധിത വന്ധീകരണവും മറ്റും വഴി ജനന നിയന്ത്രണങ്ങൾ ഏർപ്പെടുത്തിയപ്പോൾ ജനിക്കാൻ ഇടയുള്ള അനേക കുഞ്ഞുങ്ങളുടെ, മഹത് വ്യക്തിത്വങ്ങളുടെ ജനനവും തടവിലാക്കപ്പെട്ടു. പിന്നീട് 2003ൽ പ്രസ്തുത ആക്ടിന് റൂൾ നിലവിൽ വന്നു. അതിനെ തുടർന്ന് നിയമപ്രകാരം അല്ലാതെയും അനേകം കുഞ്ഞുങ്ങളുടെ ജീവൻ മാതൃ ഉദരത്തിൽ വച്ച് കൊലചെയ്യപ്പെട്ടു. 2021ൽ പ്രസ്തുത നിയമത്തെ വീണ്ടും ഉദാരവൽക്കരിച്ച് 24 ആഴ്ച വരെ (ആറുമാസം) പ്രായമുള്ള ഗർഭസ്ഥ ശിശുവിനെയും ഗർഭഛിദ്രം വഴി ഇല്ലാതാക്കുന്നതിന് നിയമഭേദഗതി വരുത്തി. മനുഷ്യജീവനെ സ്നേഹിക്കുന്ന അനേകം പേർ

ഇതിനെതിരെ ശബ്ദിച്ചിരുന്നുവെങ്കിലും ഭരണാധികാരികളുടെ കർണ്ണപുടത്തിൽ അത് പ്രതിധ്വനിക്കാതെ പോയി എന്നുള്ളത് ഭാരതാംബക്കേറ്റ വലിയ മുറിവാണ്. ഇപ്പോൾ ഇതാ വിവാഹിതർക്ക് മാത്രമല്ല അവിവാഹിതരായ യുവതികൾക്കും ഗർഭഛിദ്രത്തിന് അവകാശമുണ്ടെന്നും അവിവാഹിതർക്കും പ്രത്യുൽപാദനപരമായ അവകാശമുണ്ടെന്നും നീതിപീഠങ്ങൾ കണ്ടെത്തിയിരിക്കുന്നു. ഗർഭിണിയായ മാതാവിന്റെ ആരോഗ്യത്തെയും ജീവനെയും അതല്ലെങ്കിൽ ഉദരത്തിലുള്ള കുഞ്ഞിന്റെ ആരോഗ്യത്തെ ഗൗരവതരമായി ബാധിക്കുമ്പോഴും ബലാത്സംഗം മൂലം ഗർഭിണിയാകുമ്പോഴും ഗർഭനിരോധന മാർഗ്ഗങ്ങൾ പരാജയപ്പെട്ട് ഗർഭിണിയാകുമ്പോഴും ഒക്കെയാണ് ഡോക്ടറുടെ നിർദ്ദേശപ്രകാരം ഗർഭഛിദ്രത്തിന് നിയമപ്രകാരം അനുമതിയുള്ളത്. എന്നാൽ ഇത്തരത്തിൽ നിയമത്തെ പലവിധം വ്യാഖ്യാനിച്ചുകൊണ്ട് ജനിക്കാൻ ഇടയുള്ള കോടിക്കണക്കിന് കുഞ്ഞുങ്ങളുടെ ജീവൻ സ്വാർത്ഥ മോഹങ്ങൾക്കും സാമ്പത്തിക നേട്ടത്തിനും സത്പേര് നിലനിർത്തുവാനും മാനഹാനി ഭയന്നും അപഹരിച്ചു കഴിഞ്ഞു.

വ്യക്തിസ്വാതന്ത്ര്യത്തെക്കുറിച്ച് അതൊരു അവകാശമായി സ്ഥാപിക്കപ്പെടുമ്പോൾ തന്നെ ഉദരത്തിൽ ആയിരിക്കുന്ന ശിശുവിന്റെ ജീവനെക്കുറിച്ച് ശിശുവിന്റെ ജനിക്കാനും ജീവിക്കാനും ഉള്ള അവകാശത്തെക്കുറിച്ച് ചിന്തിക്കാതെ പോകുന്നു. അത് കുഞ്ഞിന്റെ ജീവനോടു കാണിക്കുന്ന നീതി നിഷേധമല്ലേ? ഐക്യരാഷ്ട്രസഭയുടെ ജനീവ കോൺഫറൻസിൽ വച്ച് മനുഷ്യജീവൻ അതിന്റെ പ്രാരംഭ ദശ മുതൽ മനുഷ്യ വ്യക്തിയായി പരിഗണിക്കണമെന്നും അതിനെ ബഹുമാനിക്കുകയും ആദരിക്കുകയും ശുശ്രൂഷിക്കുകയും വേണമെന്ന് തീരുമാനിച്ചിട്ടുള്ളപ്പോൾ ആധുനിക സമൂഹം അത് നിഷേധിക്കുന്ന പ്രവണത മനുഷ്യനന്മയ്ക്ക് ആശാസ്യമല്ല.

ഗർഭഛിദ്രത്തെ ന്യായീകരിക്കുന്നതിനും മഹത്വവൽക്കരിക്കുന്നതിനുള്ള പ്രവണതകൾ അടുത്തകാലത്തായി കൂടി വരുന്നതിന് പുറകിൽ പൈശാചിക ശക്തികളുടെ സ്വാധീനമുള്ളതായി അടുത്തയിടെ പുറത്തുവന്ന ചില മാധ്യമ റിപ്പോർട്ടുകളിലൂടെ കടന്നുപോകുമ്പോൾ മനസ്സിലാക്കാവുന്നതാണ്. സാത്താൻ സേവകരും ദുർമന്ത്രവാദികളും മറ്റു തിന്മയുടെ സ്വാധീനവലയങ്ങളിൽ പെട്ടിട്ടുള്ള വരുംഈ ഭ്രൂണഹത്യയെന്ന മനുഷ്യക്കുരുതിയെ പ്രോത്സാഹിപ്പിക്കുന്നുണ്ട്. അടുത്തയിടെ സ്ത്രീ പുരോഗമനവാദികൾ ഉയർത്തിയിട്ടുള്ള 'എന്റെ ശരീരം എന്റെ അവകാശം' എന്ന ചിന്തയ്ക്കകത്ത് ഉദരത്തിൽ ആയിരിക്കുന്ന കുഞ്ഞിന്റെ അവകാശവും സ്ത്രീയുടെ മാത്രം അവകാശമായി ചിത്രീകരിച്ച് അത് മറ്റൊരു വ്യക്തിയല്ല സ്ത്രീ ശരീരത്തിന്റെ ഒഴിവാക്കി കളയാവുന്ന ഭാഗമാണെന്ന രീതിയിൽ ആവിഷ്കരിച്ചു വരുന്നു .ഇത്തരം വാദഗതികളിൽ പെട്ട് മനസ്സാക്ഷിയെ മരവിപ്പിച്ചവർക്കിടയിൽ മാത്രമേ ഗർഭഛിദ്രത്തിന് അനുകൂലമായ നിലപാട് കാണാനാകൂ. ഗർഭധാരണത്തിൽ പുരുഷനും കൂടെ പങ്കുള്ളപ്പോൾ പിന്നെ എങ്ങനെയാണ് അത് സ്ത്രീയുടെ മാത്രം അവകാശമായി മാറുന്നത്?

ലൈംഗിക ധാർമികതയെ വെറും മത മൗലികവാദവും യാഥാസ്ഥിക ചിന്തയും ആണെന്ന് കരുതി അത്തരത്തിലൊന്ന് ഇല്ലെന്ന ഭാവത്തിൽ ലൈംഗികചോദനകളെ അടക്കി നിർത്താൻ കഴിയാത്ത മാനസിക വിഭ്രാന്തിയുള്ള പുരോഗമനവാദികൾ എന്ന് നടിക്കുന്നവർ നേതൃസ്ഥാനത്തും സാംസ്കാരിക സാമൂഹിക ധാർമിക മണ്ഡലങ്ങളിലെ പ്രഥമ സ്ഥാനത്തും കയറി കൂടുമ്പോൾ അവരിലൂടെ സമൂഹ മനസ്സാക്ഷിക്ക് അകത്തും കാർമേഘങ്ങൾ കടന്നുകൂടുവാൻ ഇടയുണ്ട്. ഇത് സമൂഹത്തെ അധഃപതനത്തിലേക്ക് നയിക്കുമെന്ന് ഉറപ്പുള്ള കാര്യമാണ്. അതുകൊണ്ടുതന്നെയാണ് അടുത്തകാലത്ത് ഇറങ്ങിയ സമൂഹത്തെ തെറ്റിദ്ധരിപ്പിച്ച ചില സിനിമകളെ പ്രേക്ഷകർ കയ്യടിച്ച് പ്രോത്സാഹിപ്പിച്ചത്.

മാത്രമല്ല ആധുനിക യുവത്വത്തെ കൂടുതൽ മോഹിപ്പിക്കുന്ന ഉഭയ സമ്മതപ്രകാരമുള്ള ലൈംഗികബന്ധം തെറ്റല്ലെന്ന ചിന്തയും വിവാഹത്തിനു മുൻപേയുള്ള സഹവാസ ബന്ധങ്ങളും വിവാഹം ലൈംഗികബന്ധത്തിനുള്ളത് മാത്രമാണെന്ന ചിന്തയും ഇക്കാലത്ത് കുടുംബങ്ങളെ അപകടത്തിലേക്ക് നയിക്കുന്നു. അതിനിടയിൽ ഇത്തരത്തിലുള്ള കോടതിവിധികൾ കത്തുന്ന തീയിൽ ഒഴിക്കുന്ന മണ്ണെണ്ണ പോലെയാണെന്ന് പറയാതെ വയ്യ.

വാസ്തവത്തിൽ എം ടി പി ആക്ട് തന്നെ എലിയെ പിടിക്കുവാൻ ഇല്ലം ചുടുന്ന ഒരു അവസ്ഥയിൽ നിർമ്മിച്ചെടുത്തതാണെന്ന് നിരീക്ഷിച്ചാൽ മനസ്സിലാകും. 1971 ൽ ഈ നിയമം വരുത്തുന്നതിന് കാരണമായി പറഞ്ഞിരുന്നത് അനധികൃത ഗർഭഛിദ്രങ്ങൾ വഴി സ്ത്രീകൾ മരിക്കാൻ ഇടയാകുന്നത് കുറയ്ക്കുന്നതിനും ബലാൽസംഗം വഴി ഗർഭിണികൾ ആകുന്ന സ്ത്രീകളുടെ മാനസിക സമ്മർദ്ദം കുറയ്ക്കുന്നതിനും മറ്റു കാരണങ്ങളാലും ആണെന്നാണ്. എന്നാൽ ഈ നിയമം വന്നതു വഴി അനധികൃത ഗർഭഛിദ്രങ്ങൾ നിയന്ത്രിക്കാൻ സാധിച്ചിട്ടില്ല എന്ന് മാത്രമല്ല അതുവഴിയുള്ള മരണങ്ങളും നടന്നുവരുന്നുണ്ടെന്ന് കണക്കുകൾ പരിശോധിച്ചാൽ മനസ്സിലാക്കാം.ഇന്ത്യയിൽ സുരക്ഷിതമല്ലാത്ത ഗർഭഛിദ്രങ്ങൾ വഴി പ്രതിവർഷം 70000 ഗർഭിണികൾ മരണപ്പെടുന്നതായും സ്ത്രീകളുടെ ശാരീരിക വൈകല്യങ്ങൾക്ക് കാരണമാകുന്നതായും കാണുന്നു.

ബലാത്സംഗം വഴി വളരെ അപൂർവമായി മാത്രമേ ഗർഭിണിയാകൂ എന്നിരിക്കെ ഇത്തരത്തിൽ ഗർഭഛിദ്രത്തിന് അനുകൂലമായ നിയമം തന്നെ മനുഷ്യ നിലനിൽപ്പിന് ഭീഷണിയാണെന്ന് നാംതിരിച്ചറിയേണ്ടിയിരിക്കുന്നു.

നിലവിൽ ലൈംഗിക അരാജകത്വത്തിന് കാരണമാകുന്ന രീതിയിൽ വിവാഹിതര ബന്ധങ്ങളിലും വിവാഹിതരാകാതെയുള്ള അവിഹിതവേഴ്ചകളിലും പെട്ട് രൂപം കൊള്ളുന്ന പിഞ്ചുകുഞ്ഞുങ്ങളെയാണ് ഗർഭഛിദ്രം വഴി നശിപ്പിച്ചുകൊണ്ടിരിക്കുന്നത് എന്ന തിരിച്ചറിവും ഭയാനകമാണ്. ഈ നിയമം വഴി അത്തരം രതി വൈകൃതങ്ങൾക്ക് ഒത്താശ ചെയ്തുകൊടുക്കുന്നു. ലോകമെമ്പാടും ഓരോ വർഷവും അഞ്ചരകോടിയിൽ അധികം കുഞ്ഞുങ്ങൾ ഗർഭഛിദ്രം വഴി വധിക്കപ്പെടുന്നുണ്ട്. ഇന്ത്യയിൽ ഒന്നരകോടിയിൽ അധികമാണ് ഇത്തരത്തിൽ ഗർഭഛിദ്രം വഴി വധിക്കപ്പെടുന്നത്. ഗർഭഛിദ്രം വഴി കുഞ്ഞിനെ കൊലചെയ്ത സ്ത്രീകൾക്ക് ബഹുഭൂരിപക്ഷത്തിനും വർഷങ്ങൾ കഴിയുമ്പോൾ മാനസിക സമ്മർദ്ദവും അസ്വസ്ഥതകളും ഉള്ളതായും മാനസികാരോഗ്യ വിദഗ്ധരുടെ റിപ്പോർട്ടുകളിൽ കാണുന്നു. അത്തരത്തിൽ നോക്കുമ്പോൾ ഇന്ന് സമൂഹത്തിൽ പ്രത്യേകിച്ച് സ്ത്രീ



കളിൽ കാണുന്ന മാനസിക വൈകല്യങ്ങളുടെ എണ്ണപ്പെരുപ്പത്തിന് ഈ ഗർഭഛിദ്ര നിയമം കാരണമായിട്ടുണ്ട് എന്നത് മാനസികാരോഗ്യ വിദഗ്ധർ തന്നെ ശരിവെക്കുന്ന കാര്യമാണ്.

അസ്വഭാവിക മരണം നടന്ന വീടുകളും സ്ഥലങ്ങളും വാങ്ങുന്നതിന് സാധാരണഗതിയിൽ ആരും തന്നെ മുന്നോട്ടു വരാറില്ല. എന്നതുപോലെ തന്നെ ഒരു കുഞ്ഞിനെ കൊല ചെയ്ത അതേ അമ്മയുടെ ഗർഭപാത്രത്തിൽ വളരുന്ന അടുത്ത കുഞ്ഞിന്റെ മാനസികാവസ്ഥ ഏത് രീതിയിലാകും രൂപപ്പെട്ടു വരികയെന്ന് നാം ചിന്തിക്കേണ്ടിയിരിക്കുന്നു. കുഞ്ഞു വളരുംതോറും താൻ മനപ്പൂർവ്വം കൊന്നുകളഞ്ഞ കുഞ്ഞിന്റെ ഓർമ്മകൾ ആ അമ്മയെ വേട്ടയാടുകയില്ലേ? അത് ഉദരത്തിൽ വളരുന്ന കുഞ്ഞിനേയും ബാധിക്കുമെന്ന് ആധുനികശാസ്ത്രം പറയുന്നു. അത്തരത്തിൽ സ്വാർത്ഥതയുടെയും ക്രൂരതയുടെയും സ്വഭാവഗുണങ്ങളുള്ള മനുഷ്യസമൂഹം കഴിഞ്ഞ 50 വർഷത്തിലധികമായി നമ്മുടെ നാടിനെ വേട്ടയാടുന്നു. (1971 ലെ എം ടി പി ആക്ട് നിലവിൽ വന്നിട്ട് 50 വർഷം പിന്നിട്ടു). അതിന്റെ പ്രത്യക്ഷോദാഹരണങ്ങളാണ് അടുത്ത നാളുകളിൽ നാം കേരളത്തിൽ കാണുന്നതെന്ന് നിസംശയം പറയാനാകും.

ഇവിടെയാണ് മനുഷ്യജീവനെ കുറിച്ചും ഭ്രൂണഹത്യയെക്കുറിച്ചുമുള്ള കത്തോലിക്കാസഭയുടെ ഉറച്ച നിലപാടിന്റെ മഹിമ നമുക്ക് കാണാനാകുന്നത്. കാറ്റക്കിസം ഓഫ് കാത്തലിക് ചർച്ച് (C C C) അതിന്റെ 2318 മുതൽ 2323 വരെയുള്ള ഖണ്ഡികകളിൽ ജീവനെക്കുറിച്ചും ഭ്രൂണഹത്യ യെക്കുറിച്ചും വ്യക്തമാക്കുന്നു. ജീവൻ അതിന്റെ പ്രാരംഭ ദശയായ ഭ്രൂണാവസ്ഥ മുതൽ ഒരു മനുഷ്യ വ്യക്തിയായി പരിഗണിക്കപ്പെടേണ്ടതും അതിനെ സ്നേഹിക്കേണ്ടതും ആദരിക്കേണ്ടതും സംരക്ഷിക്കേണ്ടതും ശുശ്രൂഷിക്കേണ്ടതുമാണെന്ന് സഭ വ്യക്തമാക്കുന്നു. മാത്രമല്ല ഒരു ലക്ഷ്യമായോ മാർഗ്ഗമായോ തീരുമാനിക്കപ്പെടുന്ന പ്രത്യക്ഷമായ ഗർഭഛിദ്രം (മനപ്പൂർവമുള്ള അബോർഷൻ) ഗൗരവതരമാം വിധം ധാർമിക നിയമത്തിനെതിരാണെന്നും അത്തരം പ്രവർത്തി വഴി സ്വമേധയാ 'മഹറോൻ' എന്ന ശിക്ഷക്ക് അർഹരാകുന്നുവെന്നും സഭ പഠിപ്പിക്കുന്നു. ഇത്തരത്തിൽ മനപ്പൂർവമുള്ള ഗർഭഛിദ്രത്തെ പ്രോത്സാഹിപ്പിക്കുന്നവർക്കും കൂട്ടുനിൽക്കുന്നവർക്കും (ഡോക്ടർമാർ, നേഴ്സുമാർ, ആരോഗ്യ പ്രവർത്തകർ, ആശുപത്രി നടത്തിപ്പുകാർ തുടങ്ങിയ മേഖലകളിലുള്ളവർക്കും) ഈ കുറ്റകൃത്യത്തിൽ പങ്കുള്ളതായും 'മനുഷ്യജീവൻ,' 'ജീവന്റെ സുവിശേഷം' തുടങ്ങിയ സഭാ പ്രബോധനങ്ങളിൽ പ്രസ്താവിക്കുന്നു.

എന്നാൽ അതീവ ഗുരുതര സാഹചര്യങ്ങളിൽ ഉള്ള ഗർഭിണികളായ സ്ത്രീകളെ കുറിച്ചും കത്തോലിക്ക സഭയ്ക്ക് കാഴ്ചപ്പാടുകൾ ഉണ്ട്. ഏതെങ്കിലും സാഹചര്യത്തിൽ അമ്മയുടെയും ഉദരത്തിൽ ആയിരിക്കുന്ന കുഞ്ഞിന്റെയും ജീവന് ഒരുപോലെ ഭീഷണിയുള്ളപ്പോൾ ആ അമ്മയ്ക്ക് സ്വയം തീരുമാനമെടുക്കാം എന്നും പ്രബോധിപ്പിക്കുന്നു. അവിടെയും വിശുദ്ധ ജിയാന്നയെ പോലെ തൃശ്ശൂർ ചിറ്റാട്ടുകരയിലെ സ്വപ്ന ജോജുവിനെ പോലെ ഉദരത്തിലെ കുഞ്ഞിനുവേണ്ടി സ്വന്തം ജീവൻ ബലി കൊടുക്കുവാൻ തയ്യാറായ അമ്മമാരെ പോലെ നിരവധി പേർ നമുക്ക് മുൻപിൽ ഉണ്ട് എന്നതും വിശ്വാസികളെ സംബന്ധിച്ച് പ്രത്യാശ പകരുന്നതാണ്. ഓരോ സ്ത്രീയും തന്റെ ഗർഭധാരണവും പ്രസവവും കുഞ്ഞിനെ വളർത്തലും വഴി ക്രിസ്തുവിന്റെ പീഢാ സഹനത്തിലും കുരിശു മരണത്തിലും ഉത്ഥാനത്തിലും

പങ്കുപറ്റുന്ന രക്ഷാകരമായ ദൗത്യമാണ് ഏറ്റെടുക്കുന്നത് എന്ന വിശുദ്ധ ജോൺപോൾ രണ്ടാമൻ മാർപാപ്പയുടെ വരികൾ നാം ചേർത്തു വായിക്കേണ്ടതുണ്ട്. മാത്രമല്ല അവിഹിത ഗർഭങ്ങൾ പേറുന്ന അമ്മമാരെ താമസിപ്പിക്കുന്നതിനും പ്രസവശേഷം അമ്മയെയും കുഞ്ഞിനേയും സംരക്ഷിക്കുന്നതിനുമുള്ള സ്ഥാപനങ്ങൾ കത്തോലിക്ക സഭ പലയിടങ്ങളിലും നടത്തിവരുന്നുണ്ട്. തൃശ്ശൂർ പല്ലഴിയിലെ ക്രിസ്റ്റീന ഹോം അത്തരത്തിലുള്ള ഒരു കേന്ദ്രമാണ്. സ്വന്തം അന്തസ്സിന്റെയും മാനഹാനിയുടെയും കുഞ്ഞിനെ വളർത്താൻ കഴിയില്ല എന്ന കാരണത്താലുമാണ് പലപ്പോഴും കുഞ്ഞിനെ ഗർഭഛിദ്രം വഴി നശിപ്പിക്കുവാൻ തീരുമാനിക്കുന്നത്. അതുവഴി ഒരു കുഞ്ഞിന്റെ ജീവൻ നഷ്ടമാകുന്നത് മാത്രമല്ല ആ സ്ത്രീക്ക് മരണം വരെ ആ ഓർമ്മയിൽ നിന്നും പിന്തിരിയാൻ ആകാതെ മനംനൊന്ത് കഴിയേണ്ടി വരുന്നു. എന്നാൽ ആ കുഞ്ഞിനെ എന്തുവില കൊടുത്തും വളർത്തുക വഴി സ്ത്രീക്കും കുഞ്ഞിനും ആജീവനാന്തം സന്തോഷം കൈവരിക്കാൻ കഴിയുന്നു. ജീവദാതാവിന്റെ മുൻപിൽ അഭിമാനത്തോടെ കടന്നു ചെല്ലുന്നതിനും കഴിയുന്നു.

ഇവിടെ പൊതുസമൂഹം ചിന്തിക്കേണ്ട ഒരു കാര്യമുള്ളതായി കരുതുന്നു. ഇന്ന് ഇന്ത്യയിൽ 16% ദമ്പതികൾ കുഞ്ഞുങ്ങൾ ഇല്ലാതെ വിഷമിക്കുന്നു. കേരളത്തിൽ നിരക്ക് ഇതിലും കൂടുതലാണ്. ഇത്തരത്തിൽ കുഞ്ഞുങ്ങൾ ഇല്ലാതെ മനസ്സ് വിഷമിച്ച് കഴിയുന്ന ദമ്പതികൾ ഉള്ള സമൂഹത്തിലാണ് ഉരുവാക്കപ്പെട്ട കുഞ്ഞുങ്ങളെ കൊന്നുകളയുവാൻ നിയമംനിർമിച്ചു വച്ചിരിക്കുന്നത് എന്നത് ദുഃഖകരമാണ്. അതിനാൽ തന്നെ ഈ നിയമനിർമാണത്തിനും പരിഷ്കരണങ്ങൾക്കും പുറകിൽ ആരോഗ്യരംഗത്തെയും മരുന്ന് ഉൽപാദകരംഗത്തെയും കുത്തകകളുടെയും മാഫിയകളുടെയും സർവ്വവിധ പിന്തുണയും ഉണ്ടെന്ന് ആരെങ്കിലും സംശയിച്ചാൽ അതിനെ നിഷേധിക്കാൻ ആകില്ല.

1971 ൽ പരിശുദ്ധ പിതാവ് പോൾ ആറാമൻ മാർപാപ്പ ഐക്യരാഷ്ട്രസഭയുടെ ഫുഡ് ആൻഡ് അഗ്രികൾച്ചറൽ ഓർഗനൈസേഷൻ കോൺഫറൻസിൽ പങ്കെടുത്ത് ഉദ്ബോധിപ്പിച്ചത് പോലെ 'സാമൂഹികവും ധാർമികവുമായ യഥാർത്ഥ പുരോഗതി കൂട്ടിനില്ലെങ്കിൽ ഏറ്റവും അസാധാരണമായ ശാസ്ത്രീയ മുന്നേറ്റങ്ങളും ഏറ്റവും വിസ്മയിപ്പിക്കുന്ന സാങ്കേതിക കഴിവുകളും അങ്ങേയറ്റം ഞെട്ടിപ്പിക്കുന്ന സാമ്പത്തിക വളർച്ചയും എല്ലാം തീർച്ചയായും മനുഷ്യനെതിരെ തിരിയും' എന്ന വാക്കുകൾ അന്വർത്ഥമായി കൊണ്ടിരിക്കുന്നു.

എസെക്കിയേൽ പ്രവാചകന്റെ പുസ്തകം പതിമൂന്നാം അധ്യായത്തിൽ ഇപ്രകാരം പറയുന്നു 'സ്വാർത്ഥ ലാഭത്തിനുവേണ്ടി നിങ്ങൾ എന്റെ ജനത്തിന്റെ ജീവനെ വേട്ടയാടുകയും നിങ്ങളുടെ ജീവനെ രക്ഷിക്കുകയും അല്ലേ? ജീവിച്ചിരിക്കേണ്ടവരെ കൊല്ലുകയും ജീവിക്കാൻ പാടില്ലാത്തവരുടെ ജീവൻ പരിരക്ഷിക്കുകയും ചെയ്തു. 'ഇതുതന്നെയല്ലേ ഈ 50 വർഷം കൊണ്ട് സംഭവിച്ചതെന്ന് ചിന്തിക്കുന്ന മനുഷ്യർക്ക് മനസ്സിലാക്കാം.

വിശുദ്ധ ജോൺപോൾ രണ്ടാമൻ മാർപാപ്പ തന്റെ മരണത്തിനു മുൻപായി 2004ലെ പൊതുജനത്തിനായുള്ള അഭിസംബോധനയിൽ വിറക്കുന്ന കൈകളാൽ കസേരയിൽ



ഇരുന്നുകൊണ്ട് പറഞ്ഞു 'ഇന്ന് മാനവികത നേരിടുന്ന വലിയ വെല്ലുവിളി ജീവനെതിരെ നടക്കുന്ന ക്രൂരതയാണ്. അതിൽ പ്രധാനം കുഞ്ഞുങ്ങളെ കൊല്ലുന്നത്. ജനിക്കാൻ അനുവദിക്കാതെ നിഷ്ക്കരുണം കൊല്ലുന്നത്'. 'ജീവന്റെ സുവിശേഷം' എന്ന ചാക്രിക ലേഖനത്തിൽ വിശുദ്ധ ജോൺപോൾ രണ്ടാമൻ മാർപാപ്പ ഇപ്രകാരം പറയുന്നു 'യഥാർത്ഥ മാനുഷിക വികസനത്തിന് ഒരു ധാർമിക സ്വഭാവമുണ്ട്. മനുഷ്യ വ്യക്തിയോടുള്ള സമ്പൂർണ്ണ ബഹുമാനം അതിനുണ്ടായിരിക്കണം.'

പരിശുദ്ധ പിതാവ് ഫ്രാൻസിസ് മാർപാപ്പയുടെ 'ലൗദത്തൊ സി' (ദൈവത്തിനു സ്തുതി) എന്ന പ്രകൃതിയെ കുറിച്ചുള്ള ചാക്രിക ലേഖനത്തിൽ അറുപതാം ഖണ്ഡികയിൽ ഇപ്രകാരം പറയുന്നു. 'നമ്മുടെ ഗ്രഹത്തിന്റെ പ്രദേശങ്ങളെ സൂക്ഷ്മമായി പരിശോധിച്ചാൽ മനുഷ്യവംശം ദൈവത്തിന്റെ പ്രതീക്ഷകളെ നിരാശപ്പെടുത്തിയെന്ന് നിഷ്പ്രയാസം കാണാനാകും'. കുഞ്ഞുങ്ങളെ കുറയ്ക്കുക വഴി ജീവനെതിരെയുള്ള മനോഭാവം വളർന്നു വളർന്ന് വ്യക്തിയും കുടുംബവും സഭയും രാജ്യവും ഭൂമിയും ഇന്ന് പ്രശ്നങ്ങൾ നേരിടുന്നു.

സുഭാഷിതം 21:23 ൽ പറയുന്നു 'നിസ്സഹായന്റെ നിലവിളിക്ക് ചെവി കൊടുക്കാത്തവൻ നിലവിളിക്കാൻ ഇടവരും. അപ്പോൾ അവന്റെ നിലവിളി ആരും ശ്രദ്ധിക്കുകയില്ല'. ഇന്ന് മാതാപിതാക്കൾ മക്കളെയോർത്ത് വിലപിക്കുന്നുണ്ടെങ്കിൽ ഏതൊക്കെയോ നിശബ്ദ ജീവനുകളുടെ നിലവിളികൾ നാം കേൾക്കാതെ പോയിട്ടുള്ളതായി തിരിച്ചറിയേണ്ടി വരും. അതിനാൽ നമുക്ക് ഒരുമിച്ച് സുഭാഷിതം 31: 18 ൽ പറയുന്നതു പോലെ മൂകരും അനാഥരും ആയിരിക്കുന്നവർക്ക് വേണ്ടി ശബ്ദമുയർത്താം.

കുട്ടികളുടെ അവകാശ സംരക്ഷണത്തിനും സുരക്ഷയ്ക്കുമായി അനേകം നിയമങ്ങളുള്ള നമ്മുടെ നാട്ടിൽ കുഞ്ഞുങ്ങളെ കൊന്നുകളയുന്നതിനുള്ള 1971ലെ മെഡിക്കൽ ടെർമിനേഷൻ ഓഫ് പ്രഗ്നൻസി ആക്ട് എന്ന കിരാത നിയമത്തെ ഭാരത നിയമസംഹിതയിൽ നിന്നും നീക്കം ചെയ്ത് മനുഷ്യവംശത്തെ സംരക്ഷിക്കുവാൻ നമുക്ക് അണിചേരാം. അതുവഴി ഭാരത മാതാവ് അഭിമാന പുളകിതയാകട്ടെ.




# ഗർഭഛിദ്രവും കോടതി വിധികളും സമൂഹ മനസാക്ഷിയും



**ജോർജ് എഫ്. സേവ്യർ വലിയവീട്**
സംസ്ഥാന ആനിമേറ്റർ, കെ സി ബി സി പ്രോലൈഫ് സമിതി

സമത്വത്തിന്റെ കാലത്തിലൂടെയാണ് നാം കടന്നു പോകുന്നത്. ഓരോരുത്തരും അവരുടെ അവകാശങ്ങൾ നേടിയെടുക്കുവാനുള്ള ശ്രമത്തിലാണ്. ജീവനും ധാർമ്മികതയും നീതിയും സത്യവുമൊക്കെ കൂടിക്കുഴഞ്ഞ് വേർതിരിച്ചെടുക്കാനാവാത്ത അവസ്ഥയിൽ സ്വന്തം ഇഷ്ടങ്ങൾ പ്രത്യേകിച്ച് സ്വാർത്ഥത കൂടി കൂട്ടിക്കലർത്തുമ്പോൾ നവകാല ബോധ്യങ്ങളും കാഴ്ചപ്പാടുകളും മുന്നിൽ തെളിയുകയായി. പ്രതികരണശേഷി നഷ്ടപ്പെട്ട ഒരു സമൂഹം വരുത്തി വെക്കുന്ന വിനകളും കാഴ്ചപ്പാടുകളിൽ ഉണ്ടാകുന്ന മാറ്റങ്ങളും സമൂഹത്തിൽ ഉണ്ടാക്കുന്ന പ്രത്യാഘാതങ്ങളും ആരുടെയും ശ്രദ്ധയിൽപ്പെടാതെ ഒഴുക്കിനൊത്ത് നീങ്ങിക്കൊണ്ടിരിക്കുകയാണ്.

കാലത്തിന്റെ കടന്നുപോക്കിൽ തകർന്നു കിടന്ന സ്ത്രീയെ തിരിച്ചുകൊണ്ടുവരുവാനുള്ള ശ്രമത്തിനിടയിൽ അവകാശങ്ങൾ നഷ്ടപ്പെട്ടുപോയ കുറേപ്പേർ നമ്മുടെ കണ്ണുകളിൽപ്പെടാതെ വേദനിച്ചു വസിക്കുന്നുണ്ടെന്നു എത്ര പേർക്കറിയാം. ഒരു ചരിത്ര പുസ്തകവും ഇവർ കൊല്ലപ്പെട്ടതിനെക്കുറിച്ച് രേഖപ്പെടുത്തിയിട്ടില്ല. ഇവരുടെ മരണത്തോട് ചേർത്ത് ഒരു സ്ഥലപ്പേരും അറിയപ്പെട്ടിട്ടുമില്ല. ഇവർക്ക് നഷ്ടമായ അവകാശങ്ങൾ സമൂഹത്തിലെ ഭൂരിഭാഗം വരുന്ന മനുഷ്യരുടെ കണ്ണുകൾ തുറപ്പിച്ചിട്ടുമില്ല.ഇവർക്ക് പല പേരുണ്ടായിരുന്നു. സൈഗോട്ട്, എംബ്രിയോ, ഫീറ്റസ്. മലയാളത്തിൽ ഇവരെ നാം ഗർഭസ്ഥ ശിശുക്കൾ എന്ന് വിളിച്ചു. ഇവരെ സംരക്ഷിക്കേണ്ട മാതാപിതാക്കൾക്ക് ഇവരെ ആവശ്യമില്ലാതായപ്പോഴൊക്കെ ഇവർ കൊല്ലപ്പെട്ടു. പക്ഷെ ആരുമറിയാതെ വിഷം മുറ്റിയ മനസാക്ഷികൾക്കടിമപ്പെട്ടവരും തമുറകളുടെ നിശബ്ദ രൂപാന്തരീകരണത്തിന് ഇവരുടെ മരണങ്ങൾ കാരണമായെന്ന് തിരിച്ചറിഞ്ഞവർ വളരെ കുറവായിരുന്നു. അങ്ങനെ തിരിച്ചറിഞ്ഞവരെ വിളിച്ച പേരാണ് പ്രോലൈഫേഴ്സ്.

ഏതാനും നാളുകളെ ആയിട്ടുള്ളു സ്ത്രീകൾക്ക് ആരുടേയും അനുവാദമില്ലാതെ ഗർഭഛിദ്രം നടത്താമെന്ന കോടതി വിധി ഉണ്ടായിട്ട്. സ്ത്രീകളുടെ അവകാശങ്ങൾ വർധിപ്പിക്കുന്ന വിധിയെന്നു പറഞ്ഞു തിരുത്തൽവാദികൾ ആർത്തുല്ലസിക്കുമ്പോൾ നമ്മുടെ സമൂഹം പാശ്ചാത്യ സ്വാധീനത്തിന്റെ മൂല്യച്യുതികളിൽ വീണ്ടും വീണു പോയോ എന്ന് പരിതപിക്കാൻ പോലും അധികമാരുമില്ലെന്നത് സഹതാപം തോന്നിപ്പിക്കുന്ന ഒരു സാമൂഹ്യമനസാക്ഷിയെ നമ്മുടെ മുന്നിലെ പ്രതിക്കൂട്ടിൽ തലകുനിപ്പിക്കുന്നു.

1971ന് മുൻപ് ഇന്ത്യൻ പീനൽകോഡ് 312 പ്രകാരം അമ്മക്ക് മരണകാരണമായേക്കാവുന്ന അവസ്ഥയിലല്ലാത്ത എല്ലാ അബോർഷനും കുറ്റകരമായിരുന്നു. 3 വർഷം കഠിനതടവും 500 രൂപ പിഴയുമുണ്ടായിരുന്ന കൊലപാതകം.

1971 ലെ മെഡിക്കൽ ടെർമിനേഷൻ ഓഫ് പ്രഗ്നൻസി (MTP) ആക്ട് വഴിയാണ് അബോർഷന് മെഡിക്കലായും ലീഗലായും ചില വ്യവസ്ഥകൾ നിലവിൽ വന്നത്. ഈ ആക്ട് അനുസരിച്ച് ഒരു റജിസ്റ്റേർഡ് മെഡിക്കൽ പ്രാക്ടീഷണർ അഥവാ ഡോക്ടർക്ക് താഴെ പറയുന്ന ഘട്ടങ്ങളിൽ ഒരു ഗർഭിണിയായ സ്ത്രീയുടെ അബോർഷൻ ചെയ്യാം.

a) പ്രഗ്നൻസി തുടരുന്നത് ആ സ്ത്രീയുടെ ജീവൻ തന്നെ അപകടത്തിലാക്കാനൊ അവരുടെ ശാരീരികമോ മാനസികമോ ആയ ആരോഗ്യത്തെ ബാധിക്കാനൊ സാധ്യതയുണ്ടെങ്കിൽ

b) ജനിക്കാൻ സാധ്യതയുള്ള കുട്ടിക്ക് ശാരീരികമോ മാനസികമോ ആയ വൈകല്യങ്ങൾ ഉണ്ടാകാൻ സാധ്യത ഉണ്ടങ്കിൽ ഒരു സ്ത്രീ ഗർഭം ധരിച്ച് 12 ആഴ്ചകളെ ആകുന്നുള്ളുവെങ്കിൽ ഒരു ഡോക്ടറിന് മുമ്പ് പറഞ്ഞ കാരണങ്ങളാൽ അബോർഷൻ നടത്താം.

ഗർഭം തുടങ്ങി 12 മുതൽ 20 ആഴ്ചകൾ വരെ ആയെങ്കിൽ മറ്റൊരു ഡോക്ടറുടെ കൂടി അഭിപ്രായമെടുത്തിട്ടെ അബോർഷൻ നടത്താനാവൂ.

എന്നാൽ പെട്ടെന്ന് അബോർഷൻ നടത്തിയില്ലെങ്കിൽ ഗർഭിണിയായ സ്ത്രീയുടെ ജീവൻ നഷ്ടപ്പെടും എന്ന സ്ഥിതി ആണെങ്കിൽ ഏത് ഘട്ടത്തിലും ഒരു ഡോക്ടർക്ക് അത് ചെയ്യാം.

1971 ന് മുൻപുള്ള ഇന്ത്യ 71 ന് ശേഷമുള്ള ഇന്ത്യ ഇങ്ങനെ രണ്ടു ഭാഗമായി നമുക്ക് ഭാരതത്തെ കാണാം. 71 ന് മുൻപ് വിരലിലെണ്ണാവുന്ന നിയമപരമല്ലാത്ത അബോർഷന്റെ പേര് പറഞ്ഞു എം റ്റി പി ആക്ട് കൊണ്ട് വന്നെങ്കിൽ നിയമപരമായി കുഞ്ഞുങ്ങൾ കൊല്ലപ്പെട്ടുവെന്ന് മാത്രമല്ല, നിയമപരമല്ലാത്ത അബോർഷന്റെ എണ്ണവും കൂടി. അബോർഷൻ മൂലം മരിക്കുന്ന അമ്മമാരുടെ എണ്ണം വർധിച്ചു. 1997 ൽ മാധ്യമം ആഴ്ചപ്പതിപ്പിൽ വന്ന ഒരു ലേഖനത്തിൽ ലേഖകൻ എഴുതി, 71 ന് മുൻപ് കൂട്ട ആത്മഹത്യയെന്നോ കൂട്ട ബലാൽസംഗമെന്നോ നിങ്ങൾ കേട്ടിട്ടുണ്ടോ. കോടിക്കണക്കിനു കുഞ്ഞുങ്ങളുടെ രക്തം വീണ ഈ ഭൂമി ശാപഗ്രസ്ഥമായി. അന്നുവരെ സമാധാനമുണ്ടായിരുന്ന കുടുംബങ്ങളിൽ തിന്മ കുടിയേറി. നാട് ആരാജകത്വത്തിലേക്ക് പോയി, ആര് ശ്രദ്ധിക്കാൻ?

സമൂഹത്തെ ബാധിച്ച പ്രധാന പ്രശ്നം ഇതൊന്നുമായിരുന്നില്ല.അന്ന് വരെ ഭ്രൂണഹത്യയെ കൊലപാതകമായി കണ്ടിരുന്ന അന്നത്തെ പുതുതലമുറയുടെ മനസിൽ ഇതൊരു തിന്മയല്ലാതായി മാറി. രാഷ്ട്ര നിയമങ്ങൾക്ക് പ്രാധാന്യം നൽകുന്ന ഭാരതീയർ അവർ പോലുമറിയാതെ തിന്മയെ നന്മയായി സ്വീകരിക്കാൻ തുടങ്ങി.

ആദ്യത്തെ പാരഗ്രാഫിൽ ഞാൻ പറഞ്ഞതുപോലെ ഇത്രയും കിരാതമായ ഒരു നിയമമീനാട്ടിൽ നിലവിൽ വന്നിട്ടും പ്രതികരിക്കാതിരുന്ന ഒരു സമൂഹം വരുത്തി വെച്ച വിന ഇന്നും നാം അനുഭവിച്ചുകൊണ്ടേയിരിക്കുന്നു.

ഈയടുത്ത സമയം അപകടകാരിയായ പട്ടിയെ ക്കൊല്ലുന്നതിനു അനുവാദത്തിന് വേണ്ടിയുള്ള ഒരു കേസും കുഞ്ഞിനെക്കൊല്ലുന്നതിനുള്ള അനുവാദത്തിനായി മറ്റൊരു കേസും വന്നപ്പോൾ കുഞ്ഞിനെക്കൊല്ലാൻ അനുവാദം കിട്ടിയിട്ടും പട്ടിയെക്കൊല്ലുവാൻ അനുവാദം കിട്ടിയില്ല എന്നത് നമുക്കെല്ലാം വായിച്ചറിവുള്ളതാണ് .

സത്യത്തിൽ ആ പട്ടി മൂലം ഒത്തിരിപ്പേർക്ക് മരണം സംഭവിക്കാമെന്നിരുന്നിട്ടും അതിന് തുനിയാതെ ഒരു തെറ്റും ചെയ്യാത്ത നിഷ്കളങ്ക ശിശുവിനെ വധിക്കുവാൻ എന്തിനായിരുന്നു ഇത്ര തിടുക്കം.

ഇവിടെയും കുഞ്ഞിനെ മരണത്തിലേക്ക് തള്ളി വിട്ടത് സ്ത്രീയുടെ അവകാശം സംരക്ഷിക്കുക എന്ന കാഴ്ചപ്പാട് തന്നെ.

മാറി മാറി വരുന്ന ഭരണകർത്താക്കളും സാമൂഹ്യ നായകരെന്നു നമ്മൾ കരുതുന്നവരും ഗർഭപാത്രത്തിലെ ശിശുവിനു ഒരു വിലയും നൽകാതെ വോട്ടുള്ള സ്ത്രീകളുടെ ഉന്നമനത്തിനെന്നുള്ള പേരിൽ ഗർഭസ്ഥ ശിശുഹത്യയെ പ്രോത്സാഹിപ്പിക്കുകയാണ് ചെയ്തു വരുന്നത്.

അതിന്റെ തുടർച്ചയായിരുന്നു 2008ൽ കേന്ദ്ര ആരോഗ്യ മന്ത്രി ഡോ. അൻപുമണി രാംദാസ് ഗർഭച്ഛിദ്രം 6 മാസം വരെ നടത്തുവാൻ അനുവാദം നൽകണമെന്ന് ആവശ്യപ്പെട്ടത്. ഇതിനു ശേഷം മുംബയിലുള്ള ഒരു ഭാര്യയും ഭർത്താവും ഹൈക്കോടതിയിൽ 24 ആഴ്ച പ്രായമായ കുഞ്ഞിനെ ഗർഭചിദ്രം ചെയ്യണമെന്ന് ആവശ്യപ്പെട്ടു കേസ് നൽകി.നിയമം അനുവദിക്കുന്നില്ലെന്നു പറഞ്ഞു കോടതി കേസ് തള്ളി. അടുത്ത ദിവസങ്ങളിൽ അവരാ കുഞ്ഞിനെ കൊന്നുവെന്നാണ് ഞാൻ കരുതുന്നത്. കാരണം ആ കുഞ്ഞു മരിച്ചതായി വാർത്ത വന്നു. ഒരു പോലീസും അതന്വേഷിക്കാൻ പോയില്ല. സ്വാഭാവിക ഗർഭചിദ്രമെന്നുള്ള രീതിയിൽ തള്ളിക്കളഞ്ഞു. കുഞ്ഞിന്റെ ജീവന് വിലയില്ലല്ലോ. ഞാൻ പോലീസിനെ മാത്രം കുറ്റം പറയുന്നില്ല, വിദേശത്ത് നിന്നു ഗർഭചിദ്രം പ്രോത്സാഹിപ്പിക്കുന്നവരുടെ പണം പറ്റുന്ന നമ്മുടെ നാട്ടിലെ എൻ ജി ഓ കളും ഗൈനക്കോളജിസ്റ്റുകളുടെ സംഘടനയുടെ ചില വിഭാഗങ്ങളും ഇതിന് പിന്നിൽ പ്രവർത്തിച്ചതിന്റെ ഫലം ഇങ്ങനെയായി എന്ന് മാത്രം.

2008 ൽ കേന്ദ്ര നിയമ പരിഷ്കരണ കമ്മീഷൻ ചെയർമാൻ ജസ്റ്റിസ് എ ആർ ലക്ഷ്മണന്റെ നേതൃത്വത്തിൽ ഗർഭസ്ഥ ശിശുഹത്യക്കായി നിയമ നിർദേശങ്ങൾ കൊണ്ട് വരുവാൻ ശ്രമിച്ചിരുന്നു. ഇതറിഞ്ഞാവം കേരളത്തിൽ ജസ്റ്റിസ് വി ആർ കൃഷ്ണയ്യർ ചെയർമാനായ കേരള നിയമ പരിഷ്കരണ കമ്മീഷൻ കേന്ദ്രത്തിൽ നിർദേശങ്ങൾ വരുന്നതിനു മുൻപേ ഫാമിലി വെൽബിയീങ് ബിൽ എന്ന പേരിൽ നിയമ നിർദേശം കൊണ്ട് വന്നു. അതിൽ പ്രസവത്തിനു തൊട്ടു മുൻപ് വരെ ചില കാരണങ്ങളുടെ പേരിൽ ഗർഭചിദ്രം ചെയ്യാമെന്നും, ഡോക്ടർമാർ നിർബന്ധിത ഗർഭചിദ്രം നടത്തണമെന്നും, രണ്ടിലധികം കുഞ്ഞുങ്ങൾ ജനിക്കുന്ന മാതാപിതാക്കൾക്ക് ആറു മാസം ജയിലും പതിനായിരം രൂപ പിഴയും നൽകണമെന്നും നിർദേശിച്ചിരുന്നു. ഈ നിയമമറിഞ്ഞു ഭയന്ന് തങ്ങളുടെ മൂന്നാമത്തെയും നാലാമത്തെയും കുഞ്ഞുങ്ങളെ ഗർഭപാത്രത്തിൽ വെച്ചേ അനേക മാതാപിതാക്കൾ വധിച്ചു എന്നുള്ളത് അധാർമ്മിക നിയമങ്ങൾ എത്ര മാത്രം മനുഷ്യരെ സ്വാധീനിക്കുന്നു എന്നതിന് തെളിവാണ്.

പ്രതികരിക്കുന്ന പ്രോലൈഫ് പ്രവർത്തകർ അന്ന് കേരളത്തിലുണ്ടായിരുന്നതുകൊണ്ട് ഈ നിർദേശങ്ങളൊന്നും നിയമമായില്ല. പിന്നീട് വന്ന സർക്കാരിന്റെ കാലത്തും ഇതേ നിർദേശങ്ങൾ മറ്റൊരു പേരിൽ നിയമ പരിഷ്കരണ സമിതി കൊണ്ട് വന്നെങ്കിലും പ്രോലൈഫ് പ്രവർത്തകർ അതിനെ എതിർത്തു പരാജയപ്പെടുത്തി.

ആദ്യത്തെ ബിൽ കൊണ്ട് വരുമ്പോൾ ഞാൻ കെ സി ബി സി പ്രോലൈഫ് സമിതി വൈസ് പ്രസിഡന്റ് ആയിരുന്നു. രണ്ടാമത് ഇതെത്തുമ്പോൾ ജനറൽ സെക്രട്ടറിയും, പിന്നീട് ആദ്യ അൽമായ പ്രസിഡന്റുമായി. അതോടൊപ്പം എല്ലാ ഭക്തസംഘടനകളെയും സമുദായ സംഘടനകളെയും കോർത്തിണക്കി കൊല്ലത്ത് ജീവൻ സംരക്ഷണ സമിതി രൂപപ്പെടുത്തിയിരുന്നു. ഞാൻ അതിന്റെ കോർഡിനേറ്ററായി പോരാട്ടങ്ങൾ കോർഡിനേറ്റ് ചെയ്തു. ഈ സമരങ്ങൾക്കെല്ലാം ആ കാലഘട്ടത്തിൽ നേതൃത്വം കൊടുത്തതുകൊണ്ട് എനിക്ക് നിസ്സംശയം പറയാൻ കഴിയും വിദേശ സഹായത്തോടെ പ്രത്യേകിച്ച് ഗർഭചിദ്ര മാഫിയയുടെ സഹായത്തോടെ ഗർഭസ്ഥ ശിശുക്കളുടെ ശരീരത്തിൽ കാണുന്ന ഫീറ്റൽ എംബ്രയോണിക് ടിഷ്യു (Foetal Embrayonic Tissue) അഥവാ ഫീറ്റൽ കോളാജിൻ സൗന്ദര്യ സംവർദ്ധക വസ്തുക്കളിലെ ഒരു പ്രധാന ഘടകമാണ്. ഇതിനായി എടുക്കുന്ന ഗർഭസ്ഥ ശിശുക്കൾ വഴി ഇവർ കോടികൾ സമ്പാദിക്കുന്നു. അതോടൊപ്പം ശിശു പരീക്ഷണം

നടത്തുന്നവർ, അവയവ കച്ചവടം നടത്തുന്നവർ, സാത്താനെ ആരാധിക്കുന്ന ഫ്രീ മെയ്സനുകൾ ഉൾപ്പെടുന്ന വലിയൊരു മാഫിയ ഇതിന് പിറകിലുണ്ട്) ഗർഭസ്ഥ ശിശുഹത്യക്കായി നിയമത്തിന്റെ നൂലാമാലകളിൽ കൂടി കടന്നുകയറാനുള്ള ശ്രമം ഭാരതത്തിൽ തുടങ്ങിക്കഴിഞ്ഞിരുന്നു. അതിനായവർ സ്ത്രീയുടെ അവകാശങ്ങളെ ഉയർത്തിക്കാണിച്ചു. ഇവരുടെ ഉദ്ദേശശുദ്ധിയറിയാതെ അനേകർ അവരുടെ പിറകെ പോയി. പണം ആധിപത്യം ഉറപ്പിച്ചു.

പാർലമെന്റിൽ നൽകാൻ പുതിയ നിർദ്ദേശങ്ങൾ വന്നു. ഭ്രൂണഹത്യ 24 ആഴ്ച്ച ആക്കുക, പ്രസവത്തിനു തൊട്ട് മുൻപ് വരെ ചില കാരണങ്ങളുടെ പേരിൽ ഗർഭച്ഛിദ്രം അനുവദിക്കുക, ആയുർവേദ, ഹോമിയോപ്പതി, യുനാനി ഡോക്ടർമാർക്കും മിഡ്‌വൈഫുമാർക്കും ഗർഭചിദ്രം ചെയ്യാൻ അനുവാദം നൽകുക ഇവയൊക്കെ അതിൽ ചിലതായിരുന്നു.

ഈ നിർദേശങ്ങൾ എതിർക്കപ്പെടുന്നതിനിടയിൽ ഗർഭചിദ്ര മാഫിയ ഗർഭിണികളെക്കൊണ്ട് പല വിധ കേസുകൾ നൽകി, ഒറ്റപ്പെട്ട ചില കേസുകളുടെ വിധിയിലൂടെ പല നിർദേശങ്ങളും നടപ്പിലാക്കിക്കഴിഞ്ഞു. പണത്തിനു മീതെ പരുന്തും പറക്കില്ലെന്നുള്ള പ്രയോഗം നമ്മുടെ മുന്നിൽ അന്വർത്ഥമായിരിക്കുന്നു.

ഫീറ്റോളജി എന്ന ശാസ്ത്രശാഖ വികസിച്ച ഈ കാലഘട്ടത്തിൽ കുഞ്ഞുമൂലം അമ്മ മരിക്കുമെന്ന് പറയുന്നതൊക്കെ ഇപ്പോൾ കള്ളപ്രചരണമാണ്. എം റ്റി പി ആക്ട് എടുത്തു മാറ്റപ്പെടണം എന്നാവശ്യപ്പെടുന്ന ഈ കാലഘട്ടത്തിലാണ് സ്ത്രീക്ക് ഭ്രൂണഹത്യക്ക് ആരുടേയും അനുവാദം വേണ്ടെന്നുള്ള ഈ വിധി വഴി ഭ്രൂണഹത്യ ഉദാരമാക്കിയത് എന്നുള്ളകാര്യം നാം തിരിച്ചറിയേണ്ടത്.

1971 ലെ നിയമം അനുസരിച്ച് 18 വയസ്സ് തികഞ്ഞ മാനസികാസ്ഥ്യമില്ലാത്ത ഒരു സ്ത്രീ അബോർഷന് വേണ്ടി സ്വയം സമ്മതിക്കേണ്ട ആവശ്യമെ ഉള്ളൂ. ഈ ആക്ടിലെ ഫോറം സി ഇതിനായി ഗർഭിണിയായ സ്ത്രീയാണ് ഫിൽ ചെയ്യേണ്ടത്.

എന്നാൽ ഗർഭിണിയായ സ്ത്രീക്ക് പ്രായപൂർത്തിയാകാതിരിക്കുകയോ മാനസികാസാസ്ഥ്യമുണ്ടാവുകയൊ ചെയ്താൽ അവരുടെ ഗാർഡിയന്റെ സമ്മതം ആവശ്യമുണ്ട്.

പുതിയ മെഡിക്കൽ ടെർമിനേഷൻ ഓഫ് പ്രഗ്നൻസി ബിൽ കഴിഞ്ഞ മാർച്ച് 17 നാണ് ലോക്സഭ പാസ്സാക്കിയത്. പുതിയ നിയമമനുസരിച്ച് ഭ്രൂണഹത്യ ചെയ്യാനുള്ള പരിധി 24 ആഴ്ചയായി മാറും. മാത്രമല്ല, 20 ആഴ്ച വരെ ഒരു റജിസ്റ്റേഡ് മെഡിക്കൽ പ്രാക്ടീഷണറുടെ അനുമതി മതി. 20 മുതൽ 24 ആഴ്ച വരെ രണ്ട് ഡോക്ടർമാരുടെ അനുമതി വേണം.

ബില്ലനുസരിച്ച് എല്ലാ സംസ്ഥാനങ്ങളിലും കേന്ദ്ര ഭരണ പ്രദേശങ്ങളിലും ഒരു മെഡിക്കൽ ബോർഡ് രൂപീകരിക്കണം. ബോർഡിൽ ഗൈനക്കോളജിസ്റ്റ്, പീഡിയാട്രിഷ്യൻ, റേഡിയോളജിസ്റ്റ് എന്നിവർ അംഗങ്ങളായുണ്ടാകണം. 24 ആഴ്ചകൾ കഴിഞ്ഞുള്ള പ്രഗ്നൻസി അബോർട്ട് ചെയ്യുന്നതിന്റെ തീരുമാനം ഈ ബോർഡാണ് എടുക്കുക.

നിലവിലുള്ള നിയമത്തിൽ ഭാര്യ - ഭർത്താക്കന്മാർ സെക്സ് ചെയ്യുമ്പോൾ ഗർഭ നിരോധന മാർഗങ്ങൾ സ്വീകരിക്കുകയും അത് പരാജയപ്പെടുകയും ചെയ്താൽ അബോർഷൻ ചെയ്യാൻ വ്യവസ്ഥയുണ്ട്. ഒരു സ്ത്രീയും അവരുടെ പങ്കാളിയും കോൺട്രാസെപ്റ്റീവ് ഉപയോഗിച്ച് സെക്സ് ചെയ്യുകയും അത് പരാജയപ്പെടുകയും ചെയ്താൽ, സംഭവിക്കുന്ന പ്രഗ്നൻസിയും അബോർട്ട് ചെയ്യാം. നിലവിലുള്ള നിയമത്തിൽ ഭർത്താവ് എന്ന വാക്ക് പുതിയ ഭേദഗതിയിൽ പങ്കാളി എന്ന് മാറ്റിയിരിക്കുന്നു. ഇത് മൂലം ഔദ്യോഗികമായി വിവാഹം ചെയ്യാത്ത പ്രണയിതാക്കളിൽ സംഭവിക്കുന്ന പ്രഗ്നൻസിയിലും അന്തിമ തീരുമാനം സ്ത്രീക്കെടുക്കാം.

കോടതി വിധികളുടെ അടിസ്ഥാനത്തിലും അല്ലാതെയും ഇതെല്ലാം നമ്മുടെ ഭാരതത്തിൽ നടപ്പിലായിക്കഴിഞ്ഞു.

ഗർഭ പാത്രത്തിലെ കുഞ്ഞിനെപ്പറ്റി ചെറുതായൊന്നു പറഞ്ഞോട്ടെ, സ്ത്രീ ഗർഭിണിയാണോ എന്ന് സ്വയം സംശയിക്കുന്ന സമയം, പതിനെട്ടാം ദിവസം കുഞ്ഞിന്റെ ഈ.സി.ജി. കിട്ടും. ആദ്യ മാസത്തിലെ കുഞ്ഞിന്റെ കയ്യും കാലും വളരാൻ തുടങ്ങും. എട്ട് ആഴ്ച പ്രായമാകുമ്പോൾ എല്ലാ അവയവങ്ങളും രൂപപ്പെടും. 40 ദിവസം പ്രായമാകുമ്പോൾ ഈ.ഈ.ജി. (തലച്ചോറിന്റെ പ്രവർത്തനം) കിട്ടും. 5 മാസം പ്രായമായ കുഞ്ഞിന് ചെവി കേൾക്കാം. കുഞ്ഞിനെ പഠിപ്പിക്കുക വരെ ചെയ്യാം. ഈ കുഞ്ഞെങ്ങനെ അമ്മയുടെ ശരീരത്തിന്റെ ഭാഗമാകും. മറ്റൊരു മനുഷ്യ വ്യക്തിയായ കുഞ്ഞിനെ വധിക്കുവാൻ അമ്മക്കെന്തധികാരമാണുള്ളത്. ഒരു തെറ്റും ചെയ്യാത്ത കുഞ്ഞിനെ വധ ശിക്ഷക്ക് വിധിക്കാൻ കോടതിക്ക് അധികാരമെവിടെനിന്ന് ലഭിച്ചു.

ഉത്തരമില്ലാത്ത ചോദ്യങ്ങളുടെ അവശേഷിപ്പുകളുമായി കോടതി വിധികളും നിയമങ്ങളും നമ്മുടെ മുന്നിലുണ്ട്, ഡെമോക്ലീസിന്റെ വാൾ പോലെ.

കേരള സഭയിലെ റീത്തുകളോട് എനിക്ക് ചിലത് പറയാനുണ്ട്. വത്തിക്കാനിൽ നടത്തിയ മാതൃകയിൽ ഫാമിലി, ലേറ്റി & ലൈഫ് കമ്മീഷനുകൾ സീറോ മലബാർ സഭയിൽ രൂപീകരിക്കപ്പെട്ടിട്ടുണ്ട്. അവിടുത്തെ പ്രോലൈഫ് അപ്പോസ്റ്റലേറ്റിന്റെ എക്സിക്യൂട്ടീവ് സെക്രട്ടറിയായി ഞാൻ കെ സി ബി സി പ്രോലൈഫ് പ്രസിഡന്റ് ആയിരുന്ന കാലങ്ങളിൽ ജനറൽ സെക്രട്ടറിയായിരുന്ന പിന്നീട് പ്രസിഡന്റ് ആയ സാബു ജോസിനെയാണ് നിയമിച്ചത്. ഇതുപോലെ ലത്തീൻ, മലങ്കര കത്തോലിക്കാ സഭയിലും രൂപീകരിക്കുന്നത് പ്രോലൈഫ് മുന്നേറ്റങ്ങൾക്ക് അഭികാമ്യമായിരിക്കും.

ഞാൻ ആദ്യമേ സൂചിപ്പിച്ചു. നിയമങ്ങളും കോടതി വിധികളും നമ്മുടെ സമൂഹത്തെ സ്വാധീനിക്കുക തന്നെ ചെയ്യും. ഗർഭചിദ്രത്തിന് സ്ത്രീയുടെ അനുവാദം മാത്രം മതിയെന്ന വിധി ഗർഭചിദ്രം ഒരു തിന്മയല്ലെന്നും ഇഷ്ടമുള്ളപ്പോൾ തങ്ങളുടെ ഗർഭത്തിലെ ശിശുവിനെ വദിക്കാമെന്നുമുള്ള ചിന്ത സമൂഹത്തിൽ കൂടുതലാക്കും. വരുന്ന തലമുറയുടെ മനസാക്ഷിയിൽ ഗർഭചിദ്രം ഒരു തെറ്റേ അല്ലാതാകും. ഇപ്പോൾ തന്നെ നാം കേൾക്കുന്ന കണക്കുകൾക്കെല്ലാം മുകളിലായി ഈ കുഞ്ഞുങ്ങൾ വധിക്കപ്പെടുന്നുണ്ട്.

മൂല്യമില്ലാത്ത തലമുറ, പരസ്പര സ്നേഹമില്ലാത്ത തലമുറ, ജീവന് വില നൽകാത്ത തലമുറ അതാണ് ഇനി വരാൻ പോകുന്നത്.

കായേനോട് ദൈവം പറഞ്ഞതുപോലെ, നിന്റെ സഹോദരന്റെ രക്തം മണ്ണിൽ നിന്നെന്നെ നോക്കി നിലവിളിക്കുന്നു. അവന്റെ രക്തം കുടിക്കാൻ വാ പിളർന്ന ഭൂമിയിൽ നീ ശപിക്കപ്പെട്ടവനായിരിക്കും. കോടിക്കണക്കിനു കുഞ്ഞുങ്ങളുടെ രക്തം വീണ ഈ ഭൂമിയിൽ എന്റെയും നിന്റെയും അവസ്ഥ എന്തായിരിക്കും?.

# മാതൃസ്നേഹത്തിന്റെ മധുരം



ഫാ. ഷീൻ പാലക്കുഴി

സുഹൃത്തായ ഫാദർ ജോൺ കുറ്റിയിലാണ് അന്നൊരിക്കൽ ആ കഥ പറഞ്ഞത്. തന്നെ വിസ്മയിപ്പിച്ച ഒരമ്മയുടെ കഥ!

2013 ലാണ്. ഫാദർ ജോൺ ജർമ്മനിയിലെ Regensburg രൂപതയിലെ Chammuenster എന്ന സ്ഥലത്ത് ജോലി ചെയ്യുന്ന കാലത്താണ്.

ഇരുട്ടു വീണുതുടങ്ങിയ ഒരു വേനൽക്കാല സന്ധ്യയിൽ അച്ചന്റെ ഫോണിലേക്ക് പതിവില്ലാതെ ഒരു കോൾ വന്നു. ഇടവകക്കാരിലൊരാളാണ്. രണ്ടു യൂണിവേഴ്സിറ്റികളിൽ പ്രൊഫസറായ ഒരാൾ! 'ബുദ്ധിമുട്ടാവില്ലെങ്കിൽ അച്ചൻ വീടു വരെ ഒന്നു വരാമോ? എന്റെ ഭാര്യ അൽപ്പം മുമ്പ് മരണപ്പെട്ടു!'

ഒരു നടുക്കത്തോടെ അച്ചൻ ആ വീട്ടിലേക്കോടിയെത്തി. കുടുംബത്തിന്റെ വിളക്കും വെളിച്ചവുമായിരുന്ന അമ്മ സ്വർഗ്ഗത്തിലേക്കു യാത്രയായിരിക്കുന്നു. വലിയ പ്രായമുണ്ടാവില്ല; കഷ്ടിച്ച് മധ്യവയസ്സ്! പറക്കുമുറ്റാത്ത ആറു കുഞ്ഞുങ്ങളെ അവരുടെ പിതാവിനൊപ്പം വിട്ട് ആ അമ്മക്കിളി കൂടൊഴിഞ്ഞിരിക്കുന്നു.

എങ്കിലും പ്രത്യാശാഭരിതമായ ഒരു കാഴ്ച അദ്ദേഹമവിടെ കണ്ടു. ശാന്തമായി മിഴി പൂട്ടിയുറങ്ങുന്ന ആ സ്ത്രീയുടെ കിടക്കയ്ക്കു ചുറ്റും മുട്ടുകുത്തി നിന്ന് ജപമാല ചൊല്ലുന്ന ഭർത്താവും ആറു മക്കളും! നനവൂറുന്ന കൺപീലികൾക്കിടയിലൂടെ തങ്ങളുടെ പ്രിയപ്പെട്ട അമ്മയുടെ മുഖം അവസാന



മായി കണ്ടുകൊണ്ട് മക്കളാറുപേരും ആ പ്രാർത്ഥനയോട് ശരീരവും മനസ്സും ചേർത്തുവച്ചിരിക്കുന്നു.

വിവരമറിഞ്ഞ് സന്ദർശകരാരും ഇനിയും എത്തിച്ചേരാത്ത ആ വീട്ടിൽ വലിയ നിലവിളിയോ നെടുവീർപ്പുകളോ ഉണ്ടായിരുന്നില്ല. തങ്ങളുടെ എല്ലാമെല്ലാമായിരുന്നവളെ ശാന്തമായി അവർ യാത്രയാക്കുകയാണ്. നാലു പെൺമക്കളും രണ്ടാൺകുട്ടികളുമടങ്ങുന്ന ആ കുടുംബത്തിലെ ഏറ്റവും ഇളയ മകന് അപ്പോൾ മൂന്നു വയസ്സേ പ്രായമായിട്ടുള്ളൂ!

ഹൃദയങ്ങൾക്കുള്ളിൽ ദുഃഖം ഘനീഭവിച്ച നിമിഷങ്ങൾ! പുറത്ത് ഇരുട്ടിനും തണുപ്പിനും കനംകൂടിക്കൊണ്ടിരുന്നു. അന്നുരാത്രി ആ വീട്ടിൽ അവർക്കൊപ്പമിരുന്ന് പ്രാർത്ഥിക്കുകയും ജപമാല ചൊല്ലുകയും ചെയ്തപ്പോൾ ഒരാത്മീയ പിതാവിന്റെ മനോവ്യഥയിൽ ഫാദർ ജോണും തെല്ല് അസ്വസ്ഥനായി. കുഞ്ഞുങ്ങളെക്കുറിച്ച് ഓർത്തപ്പോൾ അദ്ദേഹത്തിന്റെ ഹൃദയം നിറയുകയും ഇടയ്ക്കിടെ കണ്ണുകൾ കവിയുകയും ചെയ്തു.

അദ്ദേഹത്തിനറിയാം അതൊരു സാധാരണ സ്ത്രീയല്ല. ഏറ്റവും ഇളയ കുഞ്ഞിന് ഉദരത്തിൽ ആറുമാസം പ്രായമുള്ളപ്പോഴാണ് ആ സ്ത്രീയുടെ ഗർഭപാത്രത്തിൽ ക്യാൻസർ കണ്ടെത്തിയത്. 'അടിയന്തിരമായി ഒരു സർജറി വേണം. കുഞ്ഞിനൊപ്പം ഗർഭപാത്രം നീക്കം ചെയ്യണം. ഇല്ലെങ്കിൽ ക്യാൻസർ മറ്റുഭാഗങ്ങളിലേക്കു പടരും. നിങ്ങളുടെ ജീവൻ അപകടത്തിലാവും. തീരുമാനം നിങ്ങളുടേതാണ്!' ഡോക്ടർമാർ മുന്നറിയിപ്പു നൽകി.

അഞ്ചുമക്കളെ പെറ്റു വളർത്തിയ ആയമ്മ അപ്പോൾ തന്റെ ജീവനെക്കുറിച്ചോ മക്കളെക്കുറിച്ചോ കുടുംബത്തെക്കുറിച്ചോ ചിന്തിച്ചില്ല; ചിന്തിച്ചിരുന്നെങ്കിൽ ആ മുന്നറിയിപ്പ് ഗൗരവത്തിലെടുക്കുമായിരുന്നു, സർജറിക്കൊരുങ്ങുമായിരുന്നു.

എന്നാൽ അവരപ്പോൾ ചിന്തിച്ചത് അതിനേക്കാൾ ഗൗരവമുള്ള മറ്റൊരു കാര്യത്തെക്കുറിച്ചായിരുന്നു. ഇനിയും പിറക്കാനിരിക്കുന്ന ഉദരത്തിലെ തന്റെ ആറാമത്തെ കുഞ്ഞ്!

തന്റെ അഞ്ചു മക്കളെയും ദൈവം പരിപാലിച്ചുകൊള്ളും. അവരുടെ സങ്കടങ്ങൾ കേൾക്കാൻ അവർക്ക് അവരുടെ അപ്പനെങ്കിലുമുണ്ടല്ലോ. എന്നാൽ തന്റെ ഉദരത്തിലെ കുഞ്ഞിന്റെ ശബ്ദമില്ലാത്ത നിലവിളി കേൾക്കാൻ, ഒപ്പം നിൽക്കാൻ താൻ മാത്രമല്ലേയുള്ളൂ. താനൊരു 'നോ' പറഞ്ഞാൽ അതോടെ അതിന്റെ ആയുസ്സ് അവസാനിക്കും. മനോഹരമായ ഈ ഭൂമി അതിന് അന്യമാകും. അതിന്റെ കരച്ചിൽ മാത്രമേ അപ്പോൾ ആയമ്മ കേട്ടുള്ളൂ. അവർക്കു മാത്രമേ അതു കേൾക്കാൻ കഴിഞ്ഞുള്ളൂ!

തന്റെ പ്രാണൻ പോയാലും ഉദരത്തിലെ തന്റെ കുഞ്ഞു മരിക്കരുതെന്ന് അവർ ആഗ്രഹിച്ചു. അതായിരുന്നു അവരുടെ തീരുമാനം! ആ ധീരമായ തീരുമാനത്തിന്റെ സ്പന്ദനങ്ങൾ

ഏറ്റുവാങ്ങിയപ്പോൾ അവരുടെ ഉദരത്തിൽ ശിശു തീർച്ചയായും സന്തോഷത്താൽ കുതിച്ചുചാടിയിട്ടുണ്ടാവും!

മുന്നറിയിപ്പുകളെ അവഗണിച്ച് അവർ പ്രെഗ്നൻസിയുമായി മുന്നോട്ടു പോയി. നാലു മാസങ്ങൾക്കിപ്പുറം അവർക്കു മിടുക്കനായ ഒരാൺകുഞ്ഞു പിറന്നു. പക്ഷേ അപ്പോഴേക്കും അമ്മ പകുതിയും തീർന്നു പോയിരുന്നു. പിന്നീട് ചികിൽസയുടെ നാളുകളായിരുന്നു. പക്ഷെ വൈകിപ്പോയിരുന്നു. ക്യാൻസർ വല്ലാതെ വ്യാപിച്ചു കഴിഞ്ഞു. വളരെപ്പെട്ടന്നു തന്നെ അവർ അവശയായി. വെളിച്ചം മങ്ങിയെങ്കിലും ആ കണ്ണുകളിൽ നിരാശയുണ്ടായിരുന്നില്ല. അനിവാര്യമായി സംഭവിക്കാൻ പോകുന്ന വിടവാങ്ങലിനായി പ്രത്യാശയോടെ ആ അമ്മ തയ്യാറെടുത്തു. മക്കളും അപ്പനും പ്രാർത്ഥനാപൂർവം അമ്മയ്ക്കൊപ്പം നിന്നു. ആ യാഥാർത്ഥ്യത്തോട് മെല്ലെ മെല്ലെ അവർ പൊരുത്തപ്പെട്ടു.

മൂന്നു വർഷങ്ങൾക്കപ്പുറമുള്ള ഒരോഗസ്റ്റുമാസ രാത്രിയിൽ തന്റെ മക്കളെ വിട്ട് ആ അമ്മസ്വർഗ്ഗത്തിലെ തന്റെ വീടണഞ്ഞു! സ്നേഹിതർക്കു വേണ്ടി ജീവൻ ബലികഴിക്കുന്നതിനേക്കാൾ വലിയ സ്നേഹമില്ലെന്ന ദൈവത്തിന്റെ വാക്ക് അവരുടെ ജീവിതത്തിൽ അങ്ങനെ അന്വർത്ഥമായി!

ആ രാത്രി ഫാദർ ജോണിനു മറക്കാനാവുന്നില്ല. ദൈവം തന്ന ഉദരഫലത്തിനു വേണ്ടി ബോധപൂർവം തന്റെ ജീവൻ സമർപ്പിച്ച ഒരമ്മ. വളരെ ആഴത്തിൽ ക്രിസ്തുവിൽ വിശ്വസിച്ചിരുന്ന, കത്തോലിക്കാവിശ്വാസം ജീവിച്ചിരുന്ന ഒരു കുടുംബത്തിന്റെ നാഥ.

ധാരാളം സമ്പത്തുള്ള ഒരു ചെറു പ്രഭുകുടുംബത്തിലെ അംഗമായിരുന്നു അവർ. പണവും പ്രതാപവുമുണ്ട്. പാരമ്പര്യവും പ്രശസ്തിയുമുണ്ട്. പക്ഷെ ഒന്നും അവർക്കു ദൈവവിശ്വാസത്തിനു മുകളിലായിരുന്നില്ല. അതിനാൽത്തന്നെ അവരുടെ തീരുമാനങ്ങൾ ദൈവത്തിന്റേതുകൂടിയായിരുന്നു.

ദേവാലയത്തിൽ വന്നാൽ മുട്ടുകുത്തി മാത്രം ദിവ്യകാരുണ്യം സ്വീകരിക്കുന്ന അപ്പനേയും അമ്മയേയും മക്കളേയും ഫാദർ ജോൺ ഓർത്തെടുക്കുന്നു. മുൻപൊരിക്കൽ വീട്ടിലെത്തിയപ്പോൾ മക്കളിലൊരാൾ അദ്ദേഹത്തോട് ആദ്യമായി ചോദിച്ച ചോദ്യം 'Who is your favourite saint?' എന്നതായിരുന്നു. അതൊക്കെയായിരുന്നു അവരുടെ മുൻഗണനകൾ!

ഫ്യൂണറൽ കഴിഞ്ഞ് ചടങ്ങിനെത്തിയവർക്കെല്ലാം ഒരു ചെറു വിരുന്നു പതിവാണ്. അതാരംഭിച്ചപ്പോൾ മക്കൾക്കൊപ്പം അപ്പൻ മുന്നിലേക്കു വന്നു. ഒരു ചില്ലുഗ്ലാസ് ഉയർത്തിപ്പിടിച്ച് അതിൽ ഫോർക്കുകൊണ്ടു അദ്ദേഹം ഒന്നു രണ്ടു തവണ മെല്ലെ മുട്ടി. ആളുകൾ നിശബ്ദരായി. നന്ദിപറയാനായിരിക്കുമെന്ന് അവർ കരുതി. അയാൾക്കു പറയാനുള്ളതു കേൾക്കാൻ അവർ കാതുകൂർപ്പിച്ചു.

'അവൾക്കു വേണ്ടി നമുക്കൊരു കരുണക്കൊന്ത ചൊല്ലാം...!' മറുപടിക്കു കാത്തുനിൽക്കാതെ അയാൾ മക്കൾക്കൊപ്പം വെറും നിലത്തു മുട്ടുകുത്തി. വാക്കുകളിടറി മെല്ലെ പ്രാർത്ഥന ചൊല്ലിത്തുടങ്ങി. അവിടെ ഒരുമിച്ചു കൂടിയ വിശ്വാസികളും അവിശ്വാസികളുമായ എല്ലാവരും അയാൾക്കൊപ്പം ചേർന്നു. ആർക്കും അതിന്റെ സത്യസന്ധതയെ നിഷേധിക്കാൻ കഴിയുമായിരുന്നില്ല.

പ്രാർത്ഥനയും കണ്ണീരും കലർന്ന ആ വിരുന്നിൽ നിന്ന് മടങ്ങിപ്പോകുമ്പോൾ നിശ്ചയമായും അവർ – അതിഥികളും ആതിഥേയരും – അൽപ്പം കൂടി പുതിയ മനുഷ്യരായിട്ടുണ്ടാവും! അത്രമേൽ തീക്ഷ്ണമായ ഒരാത്മീയ പ്രകാശം അവിടെ പ്രസരിക്കുന്നുണ്ടായിരുന്നു.

ആറു മക്കളുടെ വിശുദ്ധയായ അമ്മ അപ്പോൾ സ്വർഗ്ഗത്തിലിരുന്ന് നിറകണ്ണുകളോടെ പുഞ്ചിരിച്ചിട്ടുണ്ടാവും!

ആ അമ്മയുടെ മക്കളിൽ മൂത്തമകൾ ഇപ്പോൾ കത്തോലിക്കാ സഭയിലെ ഒരു സന്യാസിനിയാണ്. മറ്റൊരാൾ മിഷനറീസ് ഓഫ് ചാരിറ്റിയുടെ ഇന്ത്യയിലെ പ്രവർത്തനങ്ങളിൽ വോളന്റിയറായി പലതവണ വന്നിട്ടുണ്ട്.

എല്ലാം നന്നായി ചെയ്തിട്ടും ആരും ഒന്നും അറിയരുതെന്നു കൂടി അവർ ശാഠ്യം പിടിക്കുമ്പോൾ അവർക്കു മുന്നിൽ നമ്മുടെ ശിരസ്സുകൾ താണുപോകുന്നു.

ഒന്നോർത്താൽ കുടുംബത്തേക്കാൾ വിശുദ്ധമായ ഒരു പള്ളിയുണ്ടോ! വിശുദ്ധരായ മാതാപിതാക്കളേക്കാൾ നല്ല പുരോഹിതരുണ്ടോ! നിസ്വാർത്ഥ സ്നേഹത്തേക്കാൾ വലിയബലിയുണ്ടോ?

എല്ലാം ഓർമ്മിപ്പിച്ചുകൊണ്ട് ഇതാ ഈ കബറുകളൊന്നിൽ ആ വിശുദ്ധ അന്ത്യവിശ്രമം കൊള്ളുന്നു.



## സാർവത്രിക സഭയിലെ വേദപാരംഗതർ



# വി. അഗസ്തീനോസ്



**റവ. ഡോ. മാത്യു ചാർത്താക്കുഴിയിൽ**

**ആമുഖം**

ക്രിസ്തീയ വിശ്വാസ രൂപീകരണത്തിലും ദൈവശാസ്ത്ര വളർച്ചയിലും നിർണ്ണായക സംഭാവനകൾ നല്കിയ വേദപാരംഗതനാണ് ആഫ്രിക്കയിലെ ഹിപ്പോയിലെ ബിഷപ്പായിരുന്ന വി. അഗസ്തീനോസ്. "ദൈവമേ, നീഅങ്ങേക്കായി ഞങ്ങളെ സൃഷ്ടിച്ചു, ഞങ്ങളുടെ ഹൃദയങ്ങൾ അങ്ങിൽ വിലയം പ്രാപിക്കുന്നതുവരെ അസ്വസ്ഥമായിരിക്കും" എന്ന് തന്റെ ആത്മകഥയായ ''ഏറ്റുപറച്ചിൽ'' ഗ്രന്ഥത്തിന്റെ ആരംഭത്തിൽ പ്രാർത്ഥിച്ച ഈ പണ്ഡിതൻ താൻ അനുഭവിച്ചറിഞ്ഞ ദൈവീക വെളിപാടുകളുടെ അർത്ഥവും ആഴവും അനന്തര തലമുറകൾക്ക് തന്റെ ഉത്കൃഷ്ട കൃതികളിലൂടെ പകർന്ന് നൽകി. വായനയ്ക്കായ് ഓരോ ദിവസവും അനേക മണിക്കൂറുകൾ ചിലവഴിച്ച അഗസ്തീനോസ് എഴുതിയ തത്രയും വായിക്കാൻ ഒരു പുരുഷായുസ്സ് മതിയാവില്ല. സഭയിലെ മറ്റൊരു വേദപാരംഗതനായ സെവില്ലിലെ വി. ഇസിദോർ പറയുന്നു: "വി. അഗസ്തീനോസിന്റെ കൃതികൾ എല്ലാം വായിച്ചു എന്ന് അവകാശപ്പെടുന്നവൻ കള്ളം പറയുന്നു". പാശ്ചാത്യ സഭാപിതാക്കന്മാരിൽ രചനാബാഹുല്യത്തിൽ പ്രഥമസ്ഥാനത്തുള്ള അഗസ്തീനോസിന്റെ നൂറിലധികം വ്യത്യസ്തങ്ങളായ രചനകൾ പിൽക്കാല തലമുറയ്ക്ക് ലഭ്യമായിട്ടുണ്ട്. അക്കാലത്തെ വേദവിപരീതങ്ങൾക്കെതിരെ അഗസ്തീനോസ് എഴുതിയതെല്ലാം പിന്നീട് സഭയിൽ സത്യവിശ്വാസ സംഹിതകളായി രൂപപ്പെട്ടു. ഇന്ന് നാം അറിയുന്ന, വിശ്വസിക്കുന്ന പല ക്രിസ്തീയ സത്യങ്ങളും അഗസ്തീനോസിന്റെ വിവരണത്തിലൂടെയാണ് സഭയ്ക്ക് ലഭിച്ചിരിക്കുന്നത്. സഭയിൽ പിന്നീട് വന്ന പല പണ്ഡിതരും അഗസ്തീനോസിനെ അഭിസംബോധന ചെയ്തിരിക്കുന്നത് "ദൈവശാസ്ത്രജ്ഞന്മാരുടെ ദൈവശാസ്ത്രജ്ഞൻ" എന്നും "വേദപാരംഗതരുടെ വേദപാരംഗതൻ" എന്നുമൊക്കെയാണ്. നമ്മുടെ ക്രിസ്തീയ ജീവിതത്തെ കൂടുതൽ അർത്ഥപൂർണ്ണമാക്കാനുതകുന്ന ഒരുപാടു സത്യങ്ങൾ വി. അഗസ്തീനോസിന്റെ ജീവിതത്തിലും പ്രബോധനത്തിലും കണ്ടെത്താൻ സാധിക്കും. വി. പൗലോസ് ശ്ലീഹായ്ക്ക് ശേഷം സഭയുടെ ദൈവശാസ്ത്ര മേഖലയിൽ ഏറ്റം വലിയ സംഭാവന നൽകിയ ''മാനസാന്തരപുത്ര''നാണ് വി. അഗസ്തീനോസ്.



## ബാല്യം, വിദ്യാഭ്യാസം

ഔറേലിയൂസ് അഗസ്തീനോസ് എ.ഡി. 354 നവംബർ 13-ന് റോമൻ സാമ്രാജ്യത്തിന്റെ ഭാഗമായിരുന്ന ആഫ്രിക്കയിലെ തഗാസ്തെ നഗരത്തിലാണ് ജനിച്ചത്. ഇന്നത്തെ അൾജീറിയായിലെ സോക്ക് അഹ്റാസ് നഗര പ്രദേശങ്ങളാണ് പഴയകാല തഗാസ്തെ. ആധുനിക ട്യൂണീഷ്യയും ലിബിയയുടെ മെഡിറ്ററേനിയൻ തീരങ്ങളും അൾജീറിയായും ഉൾപ്പെടുന്ന വിശാലമായ ഈ ഭൂപ്രദേശം റോമൻ സാമ്രാജ്യത്തിന്റെ ധാന്യപ്പുരയായിട്ടാണ് അറിയപ്പെട്ടിരുന്നത്. ഇക്കാരണത്താൽ ഭരണാധികാരികളുടെ പ്രത്യേക ശ്രദ്ധയുണ്ടായിരുന്ന ഒരു ഭൂപ്രദേശമായിരുന്നു ഇവിടം.

അഗസ്തീനോസിന്റെ പിതാവായ പട്രീഷ്യസ് കരം പിരിക്കുന്ന ഒരു നഗരസഭാ ഉദ്യോഗസ്ഥനായിരുന്നു. മൂത്ത മകൻ എന്ന നിലയിൽ ഭാവിയിൽ അഗസ്തീനോസിനെ കാത്തിരിക്കുന്ന ഉദ്യോഗമായിരുന്നു ഇത്. പട്രീഷ്യസ് പുറജാതികളുടെ ദൈവങ്ങളെ ആരാധിച്ചിരുന്ന ഒരു പേഗൻ ചിന്താഗതിക്കാരനായിരുന്നതിനാൽ അഗസ്തീനോസിന്റെ അമ്മ മോനിക്കയുടെ ആഗ്രഹാനുസരണം മക്കൾക്ക് ക്രിസ്തീയ വിശ്വാസമനുസരിച്ചുള്ള മാമോദീസ നൽകുന്നതിനെ എതിർത്തിരുന്നു. അഗസ്തീനോസിനെ കൂടാതെ നവിജിയൂസ്, പെർപെത്തുവ എന്നീ രണ്ടു മക്കൾക്കൂടി അവർക്ക് ഉണ്ടായിരുന്നു. വടക്കൻ ആഫ്രിക്കയിലെ പ്രബല വിഭാഗമായിരുന്ന "ബേർബർ" കുലത്തിൽപെട്ടവരായിരുന്നു ഇവർ. തന്റെ ആഫ്രിക്കൻ പാരമ്പര്യങ്ങളെക്കുറിച്ചു പിന്നീട് അഗസ്തീനോസ് തന്റെ കൃതികൾ പലേടത്തും പ്രതിപാദിക്കുന്നുണ്ട്.

അഗസ്തീനോസിന് പതിനൊന്ന് വയസ്സുള്ളപ്പോൾ ഒരു സഹായിയോടൊപ്പം മദൗറോസ് നഗരത്തിൽ മെച്ചമായ വിദ്യാഭ്യാസത്തിനായി അയക്കപ്പെട്ടു. എന്നാൽ പലപ്പോഴും തന്റെ മേല്നോട്ടക്കാരന്റെ കണ്ണ് വെട്ടിച്ചു ക്ലാസ്സുകളിൽ നിന്ന് പുറത്തു കടന്ന് നഗരത്തിലെ കലാപരിപാടികൾ കണ്ടു നടക്കുന്നതിൽ ബാലനായ അഗസ്തീനോസ് ആനന്ദം കണ്ടെത്തി. കർക്കശക്കാരനായിരുന്ന ഗുരുവിന്റെ ശിക്ഷാകാഠിന്യം നിമിത്തം ഇനിയൊരിക്കലും ഈ ഭാഷ പഠിക്കില്ലെന്ന് അഗസ്തീനോസ് പ്രതിജ്ഞയെടുത്തു എന്ന് രേഖപ്പെടുത്തിയിട്ടുണ്ട്. പിന്നീട് പ്രായപൂർത്തിയായപ്പോൾ ഗ്രീക്ക് ഭാഷ പഠിക്കുന്നുന്നതിന് പരിശ്രമിച്ചെങ്കിലും പൂർണ്ണമായും വിജയിച്ചില്ല. എന്നാൽ റോമൻ ഭാഷയായ ലത്തീനിൽ അഗാധമായ പാണ്ഡിത്യം അഗസ്തീനോസിനുണ്ടായിരുന്നു. അതീവ ബുദ്ധിമാനായിരുന്ന അഗസ്തീനോസ് എല്ലാ കാര്യങ്ങളും വളരെ വേഗം പഠിച്ചെടുക്കുകയും ചെയ്തിരുന്നു. മദൗറോസ് നഗരത്തിലെ പഠനകാലയളവിൽ അദ്ദേഹത്തിന് ധാരാളം സുഹൃത്തുക്കളെ ലഭിക്കുകയും പുറജാതികളുടെ ആചാര രീതികൾ അവരോടൊപ്പം അനുഷ്ഠിക്കുകയും ചെയ്തിരുന്നു.

പതിനാറാമത്തെ വയസ്സിൽ മദൗറോസിലെ പഠനം പൂർത്തീകരിച്ചു തിരികെയെത്തിയ അഗസ്തീനോസിനെ ഉന്നത വിദ്യാഭ്യാസത്തിന് അയക്കുന്നതിനുള്ള സാമ്പത്തിക ശേഷി പട്രീഷ്യസിനു അപ്പോൾ ഇല്ലായിരുന്നു. ഇക്കാരണത്താൽ അദ്ദേഹം ഒരു വർഷത്തോളം കാര്യമായി ഒന്നും ചെയ്യാതെ നടന്നു. കൂട്ടുകാരോടൊത്ത് തഗാസ്തെയിലെ തെരുവുകളിലൂടെ രാത്രികാലങ്ങളിൽ സഞ്ചരിച്ചു ചെറിയ മോഷണങ്ങൾ നടത്തുന്നതിൽ അദ്ദേഹം സന്തോഷം കണ്ടെത്തി. തന്റെ "ഏറ്റുപറച്ചിൽ" എന്ന പുസ്തകത്തിൽ അയൽക്കാരന്റെ തോട്ടത്തിലെ പഴങ്ങൾ മോഷ്ടിച്ചതിനെക്കുറിച്ചു അഗസ്തീനോസ് വിവരിക്കുന്നുണ്ട്. തനിക്ക് ആവശ്യമുണ്ടായിട്ടല്ല, പിന്നെയോ അനുവദനീയമല്ലാത്ത ഒരു



കാര്യം ചെയ്യുമ്പോഴുള്ള ആന്തരീക ആനന്ദം അനുഭവിക്കുന്നതിനായിരുന്നു ഈ നിയമലംഘനം നടത്തിയത്. മനുഷ്യസ്വഭാവത്തിലുള്ള വലിയൊരു വൈകല്യത്തെ തുറന്നുകാട്ടികൊണ്ടു അതേക്കുറിച്ചു പിന്നീട് അദ്ദേഹം എഴുതി: "അത് തെറ്റായിരുന്നുവെങ്കിലും ഞാനതിനെ സ്നേഹിച്ചു. എന്റെ അപരാധങ്ങളിൽ ഞാൻ ആനന്ദം കണ്ടെത്തി. പാപത്തിൽ അകപ്പെട്ടു എന്നതിനേക്കാൾ, പാപത്തെ ഞാൻ സ്നേഹിച്ചു". ഇതിൽ നിന്നാണ് മനുഷ്യന് തെറ്റിലകപ്പെടാനുള്ള സ്വാഭാവിക വാസനയുണ്ടെന്നും ദൈവത്തിന്റെ കൃപ അവനു ആവശ്യമാണെന്നും അഗസ്തീനോസ് തിരിച്ചറിയുന്നത്.

ആ പ്രദേശത്തെ ഏറ്റം ധനികനായ റൊമാനിയാനൂസ് അഗസ്തീനോസിന്റെ ബുദ്ധിവൈഭവത്തിൽ മതിപ്പു തോന്നുകയും അദ്ദേഹത്തെ സഹായിക്കാനായി തയ്യാറാവുകയും ചെയ്തു. റൊമാനിയാനൂസിന്റെ കുട്ടികളെ പഠിപ്പിക്കുന്നതിന്റെ പ്രത്യുപകാരമായി അഗസ്തീനോസിന്റെ എല്ലാ വിദ്യാഭ്യാസചിലവുകളും അദ്ദേഹം ഏറ്റെടുത്തു. പതിനേഴാമത്തെ വയസ്സിൽ തഗാസ്തെയിൽ ഉപരിപഠനത്തിനായി അഗസ്തീനോസ് പോയി. അമ്മ മോനിക്കയുടെ മുന്നറിയുപ്പുകളെ മറന്ന് ഇക്കാലയളവിൽ കൂട്ടുകാരോടൊത്ത് തെറ്റായ വഴിയിലൂടെ അദ്ദേഹം സഞ്ചരിച്ചു. അവിടെ വിവാഹേതര ബന്ധത്തിൽ അഗസ്തീനോസിന് ഒരു മകൻ ജനിച്ചു.




"ദൈവദാനം" എന്ന അർത്ഥം വരുന്ന "അദയോദാത്തൂസ" എന്ന പേർ അവനു നല്കി, പതിനാറാമത്തെ വയസ്സിൽ ആകസ്മികമായി മരിക്കുന്നതുവരെ അവന്റെ സംരക്ഷണവും അഗസ്തീനോസ് ഏറ്റെടുത്തു. അതുപോലെ തന്നെ ഈ സ്ത്രീയുമായുള്ള ബന്ധം ഏതാണ്ട് പതിനാല് വർഷത്തോളം അദ്ദേഹം തുടരുകയും ചെയ്തു.

**വിദ്യാർത്ഥിയും, അദ്ധ്യാപകനും**

അഗസ്തീനോസിന്റെ കാർത്തേജിലെ പഠന സമയത്താണ് അദ്ദേഹത്തിന്റെ പിതാവ് മരിക്കുന്നത്. പട്രീഷ്യസ് മരിക്കുന്നതിന് മുൻപായി ക്രിസ്തീയ വിശ്വാസം സ്വീകരിച്ചു എന്ന് രേഖപ്പെടുത്തപ്പെട്ടിട്ടുണ്ട്. ഇത് വി. മോനിക്കയുടെ സ്വാധീനം കൊണ്ട് സംഭവിച്ചതായിരുന്നു. കാർത്തേജിൽ വച്ച് അക്കാലത്തു ആഫ്രിക്കയിൽ പ്രബലമായിക്കൊണ്ടിരുന്ന മനിക്കേയൻ വിശ്വാസത്തിലേക്ക് അഗസ്തീനോസ് ആകർഷിക്കപ്പെട്ടു. പാർത്ഥിയൻ പ്രദേശത്തു നിന്നുള്ള മാനി (216–274) എന്ന പ്രവാചകന്റെ പ്രബോധനങ്ങളിൽ നിന്നും ഉരുവായ ഒരു വിശ്വാസ സംഹിതയായിരുന്നു ഇത്. ദ്വൈതവാദത്തിൽ അധിഷ്ഠിതമായ പ്രപഞ്ചശാസ്ത്രത്തിൽ (dualistic cosmology) അവർ വിശ്വസിച്ചിരുന്നു. മനിക്കേയ വിശ്വാസമനുസരിച്ച് രണ്ടു തരത്തിലുള്ള ലോകം നിലനിൽക്കുന്നു. ഒന്ന് എല്ലാ നന്മകളുടെയും ഉറവിടമായ ഒരു നല്ല ദൈവത്തിൽ നിന്നും വരുന്നതാണ്. രണ്ടാമത്തേത് എല്ലാ തിന്മകൾക്കും കാരണമായ ദുഷ്ടദൈവത്തിൽ നിന്നും ഉത്ഭവിക്കുന്നതും. ഇത് രണ്ടും നിരന്തരമായ സമരത്തിൽ ഏർപ്പെട്ടിരിക്കുന്നു. സ്വരാഷ്ട്രർക്കും ബുദ്ധനും ക്രിസ്തുവിനും ശേഷം മാനി എന്ന പ്രവാചകൻ നല്ല ദൈവത്തിന്റെ അവസാന ദൂതനായി ഭൂമിയിലേക്ക് അയക്കപ്പെട്ടിരിക്കുന്നു.

അഗസ്തീനോസിന്റെ ആത്മസുഹൃത്തും സഹായിയുമായിരുന്ന റൊമാനിയനും മാനിക്കേയ മതത്തിൽ വിശ്വസിച്ചിരുന്നു. എന്നാൽ കാർത്തേജിൽ അധ്യാപകനായിരുന്ന സമയത്ത് മനിക്കേയൻ വിശ്വാസ സംഹിതകളിൽ അഗസ്തീനോസിന് സംശയം തോന്നി തുടങ്ങി. ഫൗസ്റ്റസ് എന്ന മാനിക്കേയൻ പണ്ഡിതൻ നഗരത്തിൽ എത്തുമ്പോൾ തന്റെ സംശയങ്ങൾ എല്ലാം പരിഹരിക്കപ്പെടും എന്ന് വിചാരിച്ച അഗസ്തീനോസിന് നിരാശനാകേണ്ടി വന്നു. സത്യത്തിന് വേണ്ടിയുള്ള അദ്ദേഹത്തിന്റെ അന്വേഷണം സാവധാനം അഗസ്തീനോസിനെ ക്രിസ്തീയ വിശ്വാസത്തിലേക്ക് എത്തിക്കുക്കയായിരുന്നു.

ജന്മസ്ഥലമായ തഗാസ്തെയിൽ തിരികെയെത്തി അദ്ധ്യാപനത്തിൽ മുഴുകിക്കഴിയുന്ന സമയത്താണ് അഗസ്തീനോസിന്റെ ആദ്യ പുസ്തകം "മനോഹരവും സന്ദർഭോചിതവും" പ്രസിദ്ധീകരിക്കുന്നത്. എ.ഡി. 380-ൽ അദ്ദേഹത്തിന്റെ ഇരുപത്താറാമത്തെ വയസ്സിൽ എഴുതിയ ഈ ഗ്രന്ഥം കാലാന്തരത്തിൽ നഷ്ടപ്പെട്ടുപോയി. തഗാസ്തെയിൽ 373 മുതൽ 374 വരെ വ്യാകരണം പഠിപ്പിച്ചതിന് ശേഷം കാർത്തേജിൽ പ്രഭാഷണകലയിൽ ഒരു പുതിയ സ്കൂൾ ആരംഭിച്ചു അവിടേയ്ക്ക് മാറിയ അഗസ്തീനോസ് ഒൻപത് വർഷത്തോളം ഈ ജോലി ചെയ്തു. എന്നാൽ അവിടുത്തെ വിദ്യാർത്ഥികളുടെ അച്ചടക്കമില്ലായ്മയിൽ മനം മടുത്ത് പ്രഭാഷണകലയിൽ ലോകത്തിലെ ഏറ്റം ഉന്നതമെന്നു



കരുതിയ റോമിലേക്ക് അദ്ധ്യാപനത്തിനായി എ.ഡി. 383–ൽ അഗസ്തീനോസ് യാത്ര തിരിച്ചു.

**സഞ്ചാരിയായ സത്യാന്വേഷകൻ**

കാർത്തേജിൽ നിന്നും റോമിലേക്കുള്ള യാത്രയിൽ മോനിക്കയെയും അദയോദാത്തൂസിനെയും അവന്റെ അമ്മയെയും അഗസ്തീനോസ് തന്നോടൊപ്പം കൂട്ടിയിരുന്നു. റോമിലെ കാര്യങ്ങൾ അഗസ്തീനോസ് പ്രതീക്ഷിച്ച രീതിയിൽ ആയിരുന്നില്ല. റോമൻ സാമ്രാജ്യത്തിന്റെ ശക്തി വലുതായി ക്ഷയിച്ചു തുടങ്ങിയതിന്റെ ലക്ഷണങ്ങൾ എല്ലായിടത്തും പ്രകടമായിരുന്നു. റോമിനെക്കാൾ പ്രാധാന്യം പല കാരണങ്ങളാൽ ഇറ്റലിയുടെ വടക്കുഭാഗത്തുള്ള മിലാൻ നഗരത്തിന് കൈവരുകയും ചെയ്തു. റോമൻ സാമ്രാജ്യത്തെ ഗ്രസിച്ച അരാജകത്വവും അസ്ഥിരതയും അഗസ്തീനോസിന് വലിയ ഹൃദയ വേദന സമ്മാനിച്ചു. ഇവിടെ അദ്ധ്യാപകനായി ജോലി ചെയ്തപ്പോൾ ധാരാളം കുട്ടികൾ ക്ലാസ്സുകളിൽ സംബന്ധിച്ചു എങ്കിലും അവരിൽ മിക്കവരും ഫീസ് നൽകാതെ മുങ്ങിക്കളയുമായിരുന്നു.

അഗസ്തീനോസിന്റെ റോമിലെ വാസം അധികനാൾ നീണ്ടു നിന്നില്ലെങ്കിലും സിമ്മാക്കൂസ് എന്ന റോമൻ സെനറ്ററുടെ വിലപ്പെട്ട സൗഹൃദം ഇവിടെ വച്ച് ലഭിക്കുന്നു. അദ്ദേഹത്തിന്റെ സഹായത്താൽ തന്റെ മുപ്പതാമത്തെ വയസ്സിൽ മിലാനിലെ കോടതിയിൽ ഉന്നത ഉദ്യോഗസ്ഥനായി നിയമിക്കപ്പെട്ടു. മിലാനിൽ അഗസ്തീനോസിന് വലിയ അംഗീകാരവും സ്ഥാനമാനങ്ങളും ലഭിച്ചു. ഇവിടെ വച്ചാണ് വി. അംബ്രോസിനെ പരിചയപ്പെടുന്നതും അത് ജീവിതത്തിൽ വഴിത്തിരിവായി മാറുന്നതും. ബിഷപ്പെന്ന നിലയിൽ മിലാൻ കോടതിയിൽ നീതിനിർവ്വഹണത്തിനായി അംബ്രോസിനു വരേണ്ടിയിരുന്നു. മാത്രമല്ല റോമിനേക്കാൾ ക്രിസ്തീയ വിശ്വാസം ഇക്കാലത്തു മിലാനിൽ സജീവമായിരുന്നു. എന്നാൽ സത്യവിശ്വാസികളും ആര്യൻ വിശ്വാസ സംഹിത അനുധാവനവും ചെയ്തിരുന്നവരുമായി കലഹങ്ങളും അരങ്ങേറിയിരുന്നു. ഒരു വിഭാഗം അംബ്രോസിന്റെ നേതൃത്വത്തിലും മറുവിഭാഗം ജുസ്തീന ചക്രവർത്തിയുടെ നേതൃത്വത്തിലും ആയിരുന്നു നിലകൊണ്ടത്.

അംബ്രോസിന്റെ ദൈവശാസ്ത്ര അധ്യാപകനും ആത്മീയ പിതാവുമായിരുന്ന സിംപ്ലിച്ചിയാനെ ഇക്കാലയളവിൽ അഗസ്തീനോസ് പരിചയപ്പെടുന്നു. അഗസ്റ്റിന്റെ ബൗദ്ധിക ത്വരയെ തൃപ്തിപ്പെടുത്തുന്നതിന് സിംപ്ലിച്ചിയാന്റെ അറിവും വിവേകവും സഹായകമായി. വി. പൗലോസിന്റെ രചനകൾ വായിക്കുന്നതിന് അദ്ദേഹം അഗസ്തീനോസിനെ പ്രേരിപ്പിച്ചു. സിംപ്ലിച്ചിയാന്റെ ക്രിസ്തീയ വിശ്വാസത്തിലേക്കുള്ള മാനസാന്തര കഥ അഗസ്തീനോസിനെ വളരെയധികം സ്വാധീനിച്ചു. എന്നാൽ അംബ്രോസിന്റെയും സിംപ്ലിച്ചിയാന്റെയും ബ്രഹ്മചര്യം വലിയൊരു വെല്ലുവിളിയായി അഗസ്തിനോസിന് അനുഭവപ്പെട്ടു. പിന്നീട് "ഏറ്റുപറച്ചിൽ" എന്ന ഗ്രന്ഥത്തിൽ അഗസ്തീനോസ് ഇപ്രകാരം എഴുതി: "(ദൈവമേ), ചാരിത്രശുദ്ധിയും ഇന്ദ്രിയനിഗ്രഹവും എനിക്ക് നൽകൂ, പക്ഷെ, അല്പം കൂടെ താമസിച്ചു മതി".

ശാരീരിക പ്രലോഭനങ്ങളുടെ അടിമത്വത്തിൽ നിന്നും പുറത്തുകടക്കുക വലിയ വെല്ലുവിളിയായി അഗസ്തീനോസിന് അനുഭവപ്പെട്ടു. എന്നാൽ ആത്മാർത്ഥ സത്യാന്വേഷിയായ അഗസ്തീനോസിനു മുൻപിൽ പല രീതിയിൽ ആത്മനിയന്ത്രണത്തിനുള്ള വഴികൾ തുറക്കപ്പെട്ടു. അദ്ദേഹം തന്നെ വിവരിക്കുന്ന ഒരു സംഭവം ഇവിടെ പറയാം. ഒരു ദിവസം മരുഭൂമിയിലൂടെ തന്റെ സുഹൃത്തായ അലിപ്പിയൂസിനോടോത്ത് നടക്കുന്നതായും അവിടെയുള്ള അത്തിമരത്തിന്റെ തണലിലിരുന്ന് തന്റെ ഹൃദയഭാരങ്ങൾ അദ്ദേഹത്തോട് വിവരിക്കുന്നതായും അഗസ്തീനോസിന് അനുഭവപ്പെട്ടു. ഈ സമയത്ത് അവരുടെ സംഭാഷണം ശ്രദ്ധിച്ചുകൊണ്ട് സമീപത്തു നിന്നിരുന്ന ഒരു കുട്ടി ഇപ്രകാരം പറഞ്ഞു: "എടുക്കുക, വായിക്കുക". ഇത് ദൈവത്തിൽ നിന്നുള്ള ഒരു അടയാളമായി കണ്ടുകൊണ്ട് അദ്ദേഹം തന്റെ കൈവശമുണ്ടായിരുന്ന വി. ഗ്രന്ഥത്തിന്റെ ആദ്യം തുറന്ന ഭാഗം വായിച്ചു. അത് പൗലോസ് ശ്ലീഹാ റോമാക്കാർക്ക് എഴുതിയ ലേഖനത്തിന്റെ പതിമൂന്നാം അധ്യായത്തിൽ നിന്നും ഉള്ളതായിരുന്നു: "സുഖലോലുപതയിലോ മദ്യലഹരിയിലോ അവിഹിതവേഴ്ചകളിലോ വിഷയാസക്തിയിലോ കലഹങ്ങളിലോ അസൂയയിലോ വ്യാപരിക്കരുത്. പ്രത്യുത, കർത്താവായ യേശു ക്രിസ്തുവിനെ ധരിക്കുവിൻ. ദുർമോഹങ്ങളിലേക്കു നയിക്കത്തക്കവിധം ശരീരത്തെപ്പറ്റി ചിന്തിക്കാതിരിക്കുവിൻ" (13:13–14).

തന്നെക്കുറിച്ചുള്ള ദൈവത്തിന്റെ വെളിപ്പെടുത്തലാണ് ഇവിടെ രേഖപ്പെടുത്തിയിരിക്കുന്നതെന്ന് അഗസ്തീനോസിന് മനസ്സിലായി. ആ നിമിഷത്തിൽ അവാച്യമായ ഒരു ശാന്തത അദ്ദേഹത്തിന് അനുഭവപ്പെടുകയും എല്ലാത്തരം അന്ധകാരവും തന്റെ ജീവിതത്തിൽ നിന്ന് അകന്നു പോവുകയും

ചെയ്തു എന്ന് അഗസ്തീനോസ് എഴുതുന്നു. ഒരു വിശ്വാസി എന്നതിലുപരി ഒരു ക്രിസ്തീയ താപസനായി മാറുന്നതിന് അദ്ദേഹം ആ നിമിഷത്തിൽ തീരുമാനമെടുത്തു. ഉടൻ തന്നെ മിലാൻ കോടതിയിലെ തന്റെ ഉന്നത ഉദ്യോഗം അദ്ദേഹം രാജിവച്ചു. ബിഷപ്പ് അംബ്രോസിൽനിന്നും അഗസ്തീനോസും മകൻ അദയോദാത്തൂസും ആത്മസുഹൃത് അലിപ്പിയൂസും എ.ഡി. 387-ലെ ഈസ്റ്റർ ദിനത്തിൽ മാമോദീസ സ്വീകരിച്ചു.

അഗസ്തീനോസിന്റെ മാനസാന്തരത്തിനായി വർഷങ്ങളായി പ്രാർത്ഥനയോടെ കഴിഞ്ഞിരുന്ന വി. മോനിക്കയുടെ കണ്ണീരിന് ദൈവം കനിഞ്ഞു നൽകിയ ഉത്തരം കൂടിയായിരുന്നു ഈ സംഭവം. അതിന് ശേഷം അമ്മയോടോത്ത് ആഫ്രിക്കയിലേക്ക് തിരികെപോകാനായി മിലാനിൽ നിന്ന് റോമിലേക്ക് യാത്ര തിരിച്ചു. എന്നാൽ റോമിനടുത്തുള്ള കടൽത്തീരനഗരമായ ഓസ്തിയായിൽ വച്ച് മോനിക്ക തന്റെ നിത്യസമ്മാനത്തിനായി യാത്രയായി. വി. മോനിക്ക മരിക്കുമ്പോൾ 56 വയസ്സും അഗസ്തീനോസിന് അപ്പോൾ 33 വയസ്സുമായിരുന്നു പ്രായം. തന്റെ ഭർത്താവിന്റെ ശവകുടീരത്തിന് സമീപത്തു അടക്കപ്പെടണമെന്ന് മോനിക്ക ആഗ്രഹിച്ചിരുന്നു. എന്നാൽ മരണാസന്നയായ മോനിക്ക അഗസ്തീനോസിനോട് ഇപ്രകാരമാണ് പറഞ്ഞത്: 'മകനെ, നിനക്ക് സാധിക്കുന്നിടത്ത് എന്നെ സംസ്കരിക്കുക, അതിനെക്കുറിച്ചു നീ അധികം ആകുലനാകരുത്. ഒരു കാര്യം മാത്രം നിന്നോട് ഞാൻ ആവശ്യപ്പെടുന്നു: നീ ദൈവത്തിന്റെ അൾത്താരയിൽ വരുമ്പോഴെല്ലാം എന്നെയും ഓർക്കുക'.

**സ്വദേശത്ത് മടങ്ങിയെത്തുന്നു**

റോമിൽ നിന്നും തഗാസ്തെയിലെത്തിയ അഗസ്തീനോസ് തന്റെ പൈതൃക ഭവനത്തിൽ താമസിച്ചുകൊണ്ട് പിതാവിന്റെ ചില ജോലികൾ തുടർന്നു. തന്റെ മാനസാന്തരത്തിനു ശേഷം സന്യാസ സമാനമായ ജീവിതം നയിക്കാൻ അഗസ്തീനോസ് പരിശ്രമിച്ചു. എ.ഡി. 391-ൽ ഹിപ്പോ നഗരത്തിൽ വച്ച് അദ്ദേഹം പൗരോഹിത്യം സ്വീകരിച്ചു. ഇക്കാലയളവിൽ വളരെവേഗം ഒരു പണ്ഡിതനും പ്രസംഗകനും എന്ന നിലയിൽ അഗസ്തീനോസ് പ്രശസ്തനായി തുടങ്ങിയിരുന്നു. തന്റെ ജീവിതകാലത്തു ആറായിരത്തിനും, പതിനായിരത്തിനുമിടയിൽ പ്രസംഗങ്ങൾ അഗസ്തീനോസ് നടത്തിയതായി വിശ്വസിക്കപ്പെടുന്നു. അതിൽ അഞ്ഞൂറെണ്ണം മാത്രമേ ഇന്ന് ലഭ്യമായിട്ടുള്ളു. അദ്ദേഹം പ്രസംഗിക്കുമ്പോൾ അത് കുറിച്ചെടുക്കാൻ വൈദഗ്ദ്ധ്യമുള്ള ഗുമസ്തന്മാരെ നിയോഗിച്ചിരുന്നത് പിൽക്കാല തലമുറയ്ക്ക് വലിയ അനുഗ്രഹമായി ഭവിച്ചു.

എന്നാൽ അക്കാലത്തെ നാട്ടുനടപ്പനുസരിച്ചു അറിവുള്ളവരെയും കഴിവുള്ളവരെയും ജനങ്ങൾ ബിഷപ്പാകാൻ തിരഞ്ഞെടുത്തിരുന്നത് അഗസ്തീനോസിന് വെല്ലുവിളി ആയിരുന്നു. അതിനാൽ തഗാസ്തെയിൽ നിന്നും ഹിപ്പോ റെജിയൂസ് എന്ന പട്ടണത്തിലേക്ക് അദ്ദേഹം താമസം മാറ്റി. അതിന്റെ പ്രധാന കാരണം അവിടെ ഒരു ബിഷപ്പ് ഉണ്ടായിരുന്നു എന്നതാണ്. കൂടാതെ പ്രാർത്ഥനയിലും പരിത്യാഗ പ്രവർത്തനങ്ങളിലും എപ്പോഴും വ്യാപരിച്ചിരുന്ന സന്യാസിമാരുടെ ഒരു സമൂഹവും ഇവിടെ നിലനിന്നിരുന്നു. അവരോടു ചേർന്ന് ഒരു സന്യാസി ആയി ജീവിക്കാൻ അഗസ്തീനോസും തീരുമാനിച്ചു.



ഹിപ്പോയിലെ ബിഷപ്പ് വലേറിയസ് ജന്മം കൊണ്ട് ഗ്രീക്കുകാരൻ ആയിരുന്നു. അതിനാൽ അദ്ദേഹത്തിന് ലത്തീൻ ഭാഷയിലും സാഹിത്യത്തിലും പ്രാവീണ്യം കുറവായിരുന്നു. അഗസ്തീനോസിനെപ്പോലെ പണ്ഡിതനായ ഒരാൾ അവിടെയെത്തിയത് അനുഗ്രഹമായി കണ്ട ബിഷപ്പ് അദ്ദേഹത്തോട് ദേവാലയത്തിലെ പ്രസംഗം ഏറ്റെടുക്കാൻ ആവശ്യപ്പെട്ടു. എന്നാൽ ഇത് അഗസ്തീനോസ് ഒട്ടും പ്രതീക്ഷിക്കാത്ത അഭ്യർത്ഥനയായിരുന്നു. താൻ മറ്റുള്ളവരെ ക്രിസ്തീയ വിശ്വാസം പഠിപ്പിക്കുന്നതിനെക്കാൾ ഇത് ആഴത്തിൽ പഠിക്കാനാണ് ആഗ്രഹിക്കുന്നത്... മാത്രമല്ല പ്രബോധനം ബിഷപ്പിന്റെ ഔദ്യോഗിക ജോലിയുടെ ഭാഗമായതിനാൽ താൻ അത് ഏറ്റെടുക്കുന്നത് നിയമവിരുദ്ധമാണെന്ന് അഗസ്തീനോസ് വാദിക്കുകയും ചെയ്തു. പഠിക്കാൻ സമയം നൽകാമെന്നും അഗസ്തീനോസിന് സ്വന്തമായി ഒരു സന്യാസ സമൂഹം സ്ഥാപിക്കുന്നതിന് സൗകര്യങ്ങൾ ചെയ്തുകൊടുക്കാമെന്നും ബിഷപ്പ് പറഞ്ഞു. അങ്ങനെ എ.ഡി. 391-396 വരെ ഹിപ്പോയിലെ ജനങ്ങൾക്ക് വേണ്ടി അഗസ്തീനോസ് ബിഷപ്പിന്റെ അഭ്യർത്ഥന മാനിച്ചു സുവിശേഷ പ്രഘോഷണം നടത്തി.

എ.ഡി. 393-ൽ ബിഷപ്പ് വലേറിയോസ് ആഫ്രിക്കൻ ബിഷപ്പുമാരെ അഭിസംബോധന ചെയ്തു സംസാരിക്കാൻ അഗസ്തീനോസിനോട് ആവശ്യപ്പെട്ടു. അവിടെവച്ചു കാർത്തേജിലെ ബിഷപ്പായിരുന്ന ഔറേലിയോസ് അഗസ്തീനോസിന്റെ ആശ്രമത്തിൽ ആഫ്രിക്കയിലെ ബിഷപ്പുമാർക്ക് പരിശീലനം നൽകണമെന്ന് ആവശ്യപ്പെട്ടു. ബിഷപ്പ് വലേറിയസ് പല കാര്യങ്ങളിലും അഗസ്തീനോസിന്റെ സഹായം അഭ്യർത്ഥിക്കുകയും അദ്ദേഹം അനുസരണയോടെ അത് നിറവേറ്റുകയും ചെയ്തു. വിശുദ്ധന്മാരുടെ തിരുന്നാളുകളിൽ പുറജാതികളുടെ രീതിയനുസരിച്ചു ആഘോഷിക്കുകയും മദ്യപിച്ചു മദോന്മത്തരായി നടക്കുകയും ചെയ്യുന്ന രീതി ഹിപ്പോയിൽ നിലനിന്നിരുന്നു. അത് മാറ്റിയെടുക്കുന്നതിന് ബിഷപ്പ് വലേറിയസ് ആഗ്രഹിച്ചു. എന്നാൽ അത്തരത്തിലുള്ള നടപടികൾ ജനങ്ങളുടെ വലിയ എതിർപ്പ് വിളിച്ചു വരുത്തുമെന്നും അദ്ദേഹത്തിനു അറിയാമായിരുന്നു. ജനങ്ങളെ ഇക്കാര്യങ്ങൾ ബോധ്യപ്പെടുത്തുന്നതിനായി അഗസ്തീനോസ് തിരുന്നാളിന് മുൻപ് മൂന്ന് ദിവസം തുടർച്ചയായി പ്രസംഗിക്കുകയും മൂന്നാം ദിവസം പ്രാർത്ഥനയോടെയും മറ്റു ഭക്താഭ്യാസങ്ങളോടെയും തിരുന്നാൾ ആഘോഷിക്കാൻ ജനങ്ങൾ സമ്മതിക്കുകയും ചെയ്തു.

## ഹിപ്പോയിലെ ബിഷപ്പ്

അഗസ്തീനോസിന്റെ പ്രസംഗങ്ങൾ അദ്ദേഹത്തെ ഹിപ്പോയിലെ ഏറ്റം സ്വാധീനമുള്ള വ്യക്തിയാക്കി മാറ്റി. കാര്യങ്ങൾ ഇങ്ങനെ മുന്നോട്ട് പോയാൽ തനിക്ക് അഗസ്തീനോസിനെ നഷ്ടപ്പെടാൻ സാധ്യതയുണ്ടെന്ന് തിരിച്ചറിഞ്ഞ ബിഷപ്പ് വലേറിയസ് ഹിപ്പോയിൽ തനിക്ക് സഹായിയായി അഗസ്തീനോസിനെ നിയമിക്കണമെന്ന് കാർത്തേജിലെ ആർച്ചുബിഷപ്പിനു കത്തെഴുതി. അങ്ങനെ മാമോദീസ സ്വീകരിച്ചു എട്ടുവർഷം പിന്നിട്ടപ്പോൾ നാല് വർഷത്തെ വൈദിക ജീവിതത്തിന് ശേഷം നാൽപ്പത്തൊന്നാമത്തെ വയസ്സിൽ എ.ഡി. 397-ൽ അഗസ്തീനോസ് ഹിപ്പോയിലെ ബിഷപ്പായി നിയമിതനായി.

ബിഷപ്പ് എന്ന നിലയിൽ വലിയ ജോലിത്തിരക്കുള്ള ജീവിതമായിരുന്നു അഗസ്തീനോസ് നയിച്ചിരുന്നത്. ആഫ്രിക്കയിലെ ക്രിസ്തീയ സമൂഹത്തെ നവീകരിക്കുന്നതിനായി കൗൺസിലുകളും പ്രസംഗങ്ങളും തുടർച്ചയായി അദ്ദേഹം നടത്തി. ഇത് കൂടാതെ നഗരത്തിലെ ജഡ്ജിയും തന്റെ സന്യാസ സമൂഹത്തിന്റെ അധിപനും അദ്ദേഹം തന്നെ ആയിരുന്നു. തന്റെ ജീവിത ശൈലിയിൽ വളരെയധികം മിതത്വം പാലിക്കാനും എല്ലാത്തരം ആഡംബരങ്ങളും ഒഴിവാക്കാനും അദ്ദേഹം ശ്രദ്ധിച്ചിരുന്നു. തന്റെ സഹോദരി പെർപ്പത്തുവ (ഇത് വി. പെർപ്പത്തുവ അല്ല) ഉൾപ്പെടെ സ്ത്രീകളെ ആരെയും ആശ്രമത്തിൽ വരുന്നതിന് അദ്ദേഹം അനുവദിച്ചിരുന്നില്ല.

എ.ഡി. 410-ൽ വിസിഗോത്ത് നേതാവ് അലാറിക് റോമാ നഗരം കീഴ്പ്പെടുത്തി. ആർക്കും ഒരിക്കലും കീഴടക്കാൻ സാധിക്കില്ല എന്ന് വിശ്വസിച്ചിരുന്ന നഗരത്തിന്റെ പതനം റോമൻ സാമ്രാജ്യത്തിലുടനീളം അസാധാരണ പ്രതികരണങ്ങൾ ഉളവാക്കി. ആര്യൻ വിശ്വാസി ആയിരുന്ന അലാറിക്കിൽ നിന്നും രക്ഷതേടി കത്തോലിക്കാ വിശ്വാസികൾ ആഫ്രിക്കയിലേക്ക് പാലായനം ചെയ്യാൻ ആരംഭിച്ചു. റോമിന്റെ പതനത്തിന്റെ ഉത്തരവാദിത്വം ക്രിസ്തീയ വിശ്വാസത്തിൽ ചാർത്താനുള്ള പലരുടെയും പരിശ്രമത്തെ പ്രതിരോധിക്കുന്നതിനായി “ദൈവത്തിന്റെ നഗരം” എന്ന വിഖ്യാത കൃതി അഗസ്തീസ്നോസ് രചിക്കുന്നു.

## അന്ത്യനാളുകൾ, മരണം

തന്റെ രചനകളെ അടുക്കും ചിട്ടയോടും ക്രമീകരിക്കാനും അതിന്റെ കൈയെഴുത്തു പ്രതികൾ സൂക്ഷിക്കാനും അഗസ്തീനോസ് വളരെയധികം ശ്രദ്ധിച്ചിരുന്നു. ഇങ്ങനെ പപ്പിറസ് ചുരുളുകളിൽ എഴുതി സൂക്ഷിച്ച കൃതികളുടെ ബാഹുല്യം ആരെയും അത്ഭുതപ്പെടുത്തുന്നതാണ്. ഒരേ സമയം വിവിധ പുസ്തകങ്ങൾ അദ്ദേഹം തന്റെ സഹായികൾക്ക് എഴുതാനായി പറഞ്ഞുകൊടുത്തിരുന്നു. അതിൽ ചില പുസ്തകങ്ങൾ നീണ്ട കാലയളവിൽ എഴുതി പൂർത്തിയാക്കിയതുമാണ്. ജീവിതത്തിന്റെ അവസാന നാളുകളിൽ ബിഷപ്പിന്റെ ജോലിയുമായി ബന്ധപ്പെട്ട ഉത്തരവാദിത്വങ്ങൾ മറ്റുള്ളവരെ ഏല്പിച്ചുകൊണ്ട് അദ്ദേഹം തന്റെ തുടക്കകാലത്ത് എഴുതപ്പെട്ട പുസ്തകങ്ങൾ പിന്നീട് ഉണ്ടായ അറിവിന്റെയും അനുഭവത്തിന്റെയും വെളിച്ചത്തിൽ നവീകരിക്കാനുള്ള പരിശ്രമത്തിൽ ആയിരുന്നു.

റോം കീഴടക്കിയ വാന്തൽസ് വിഭാഗക്കാർ ആഫ്രിക്കയിലും അഗസ്തീനോസിന്റെ നഗരത്തിലും എത്തിപ്പെട്ടു. എന്നാൽ ഇക്കാലയളവിൽ അഗസ്തീനോസ് രോഗിയും ക്ഷീണിതനുമായി കിടക്കയിൽ ആയിരുന്നു. വാന്തൽസ് നഗരം ഉപരോധിച്ച സമയത്ത് തന്റെ സഹോദരന്മാരോടൊത്ത് അഗസ്തീനോസ് ഇപ്രകാരം പ്രാർത്ഥിച്ചതായി രേഖപ്പെടുത്തപ്പെട്ടിരിക്കുന്നു: “നമുക്കുണ്ടായിരിക്കുന്ന അനർത്ഥത്തിന്റെ ഈ കാലയളവിൽ നിങ്ങളോടൊത്ത് ദൈവത്തോട് ഞാനും പ്രാർത്ഥിക്കുന്നു – ഒന്നുകിൽ ഈ ദുര്യോഗത്തിൽ നിന്നും ദൈവം നമ്മെ സംരക്ഷിക്കട്ടെ. അതല്ല ദൈവത്തിന്റെ പദ്ധതിയിൽ മറ്റെന്തെങ്കിലുമാണ് ഉൾപ്പെട്ടിരിക്കുന്നതെങ്കിൽ അവിടുന്ന് എന്നെ അവിടുത്തെ സന്നിധിയിലേക്ക് എടുത്തുകൊള്ളട്ടെ”.

പ്രായാധിക്യരോഗങ്ങളാൽ അന്ത്യനാളുകളിൽ വി. അഗസ്തീനോസ് എപ്പോഴും ശയ്യാവലംബനായിരുന്നു. ശാരീരികവും മാനസികവുമായി കർമ്മോത്സുകനായിരുന്ന ഒരാളെ സംബന്ധിച്ച് ഇങ്ങനെ കിടക്കുന്നത് വളരെ പ്രയാസമേറിയ കാര്യമായിരുന്നു. ഈ സമയത്ത് അദ്ദേത്തിന്റെ സമീപത്തു രോഗസൗഖ്യത്തിനായി എത്തിയ ഒരാളോട് അഗസ്റ്റിന്റെ മറുപടി തനിക്ക് എന്തെങ്കിലും ശക്തി ഉണ്ടായിരുന്നെങ്കിൽ തന്നെത്തന്നെ സുഖപ്പെടുത്തി ജോലികളിൽ വ്യാപൃതനായേനേം എന്നായിരുന്നു. എന്നാൽ ദൈവം തന്നോട് സ്വപ്നത്തിൽ അഗസ്തീനോസിന്റെ അടുത്തെത്തി സൗഖ്യം പ്രാപിക്കാൻ ആവശ്യപ്പെട്ടെന്ന് പറഞ്ഞപ്പോൾ അഗസ്തീനോസ് അദ്ദേഹത്തിന്റെമേൽ കൈകൾ വച്ച് പ്രാർത്ഥിച്ചു സുഖപ്പെടുത്തി.

ശയ്യാവലംബനായിരുന്ന അഗസ്തീനോസ് തന്റെ സഹസന്യാസിമാരോട് ദാവീദിന്റെ അനുതാപ സങ്കീർത്തനങ്ങളുടെ കൈയെഴുത്തു പ്രതികൾ തന്റെ കിടക്കയുടെ സമീപത്തു ഭിത്തിയിൽ തൂക്കിയിടുന്നതിന് ആവശ്യപ്പെട്ടു. അത് വായിച്ചു അനുതാപ അവസ്ഥയിൽ മരിക്കുന്നതിന് അദ്ദേഹം ആഗ്രഹിച്ചു. ചികിത്സിക്കുന്ന ഡോക്ടർക്കും തന്നെ ശുശ്രൂഷിക്കുന്ന സന്യാസിക്കും മാത്രമേ തന്റെ മുറിയിൽ വരുന്നതിന് അദ്ദേഹം അനുവാദം നല്കിയിരുന്നുള്ളു. അഗസ്തീനോസ് അനുതാപ പ്രാർത്ഥനകൾ ഉരുവിട്ട് ഉച്ചത്തിൽ കരയുകയും പ്രാർത്ഥിക്കുകയും ചെയ്തുകൊണ്ടിരുന്നു. എ.ഡി. 430 ഓഗസ്റ്റ് 28-ന് എഴുപത്താറാം വയസ്സിൽ വി. അഗസ്തീനോസ് തന്റെ സ്വർഗ്ഗസമ്മാനത്തിനായി എടുക്കപ്പെട്ടു.

ഹിപ്പോയിലെ ദേവാലയത്തിൽ അടക്കപ്പെട്ട വി. അഗസ്തീനോസിന്റെ ഭൗതീക ശരീരം വാന്തൽ ആക്രമണത്തിൽ നിന്നും രക്ഷപെടുന്നതിനായി യൂറോപ്പിലേക്ക് യാത്രചെയ്ത ആഫ്രിക്കൻ ബിഷപ്പുമാർ സാർദീനിയായിലേക്ക് കൊണ്ടുപോയി. എട്ടാം നൂറ്റാണ്ടിൽ അവിടെനിന്നും വീണ്ടും മുസ്ലിം ആക്രമണത്തിൽ നിന്നും രക്ഷിച്ചു ഇറ്റലിയിലെ പവിയ നഗരത്തിലെ ദേവാലയത്തിൽ കൊണ്ടുവന്നു. പതിനെട്ടാം നൂറ്റാണ്ടിൽ മിലാനിലേക്ക് മാറ്റിയെങ്കിലും വീണ്ടും പവിയയിൽ തിരികെ കൊണ്ടുവന്നു അവിടുത്തെ ദേവാലയത്തിൽ അടക്കം ചെയ്തു.

**വിശുദ്ധൻ, വേദപാരംഗതൻ**

അന്നത്തെ രീതിയനുസരിച്ചു വിശ്വാസികൾ തന്നെ അഗസ്തീനോസിന്റെ മരണശേഷം അദ്ദേഹത്തെ വിശുദ്ധനായി പരിഗണിച്ചു വണങ്ങി. വി. അഗസ്തീനോസിന്റെ മരണദിനമായ ഓഗസ്റ്റ് 28 തിരുനാൾ ദിനമായി സഭ ഇന്ന് കൊണ്ടാടുന്നു. ബോനിഫസ് എട്ടാമൻ മാർപാപ്പ എ.ഡി. 1298–ൽ സഭയിലെ ആദ്യ നാല് വേദപാരംഗതന്മാരെ പ്രഖ്യാപിച്ചപ്പോൾ അവരിലൊരാൾ വി. അഗസ്തീനോസായിരുന്നു.

വി. അഗസ്തീനോസ് എ.ഡി. 400–ൽ എഴുതിയുണ്ടാക്കിയ സന്യാസ നിയമങ്ങൾ അനുധാവനം ചെയ്യുന്ന, അദ്ദേഹത്തിന്റെ പേരിൽ അറിയപ്പെടുന്ന, സന്യാസ-സന്യാസിനീ സമൂഹങ്ങൾ ഇന്ന് കത്തോലിക്കാ സഭയിൽ ഉണ്ട്. അതിൽ തന്നെ ഏറ്റം അധികം അംഗങ്ങൾ ഉള്ളതും പ്രശസ്തവുമായ സമൂഹമാണ് ഓർഡർ ഓഫ് സെന്റ് അഗസ്റ്റിൻ (OSA). അതുപോലെതന്നെ ജീവിതത്തിന്റെ വിവിധ മേഖലകളെ സ്വാധീനിച്ച അനേകം പ്രതിഭകളെ സമ്മാനിച്ച ഒരു സമൂഹം കൂടിയാണിത്. പ്രോട്ടസ്റ്റന്റ് നവീകരണത്തിന് തുടക്കം കുറിച്ച മാർട്ടിൻ ലൂഥറും ആധുനിക ജനിതകശാസ്ത്രത്തിന്റെ പിതാവെന്ന് അറിയപ്പെടുന്ന ഗ്രിഗോർ മെൻഡലും അഗസ്റ്റീനിയൻ സന്യാസ സമൂഹത്തിലെ അംഗങ്ങൾ ആയിരുന്നു.

**പ്രസിദ്ധ ഗ്രന്ഥങ്ങൾ**

അഗസ്തീനോസിന്റെ ഗ്രന്ഥങ്ങളുടെ ഒരു പട്ടിക പോലും പൂർണ്ണമായി ഇവിടെ നല്കാൻ സാധ്യമല്ലാത്തതിനാൽ പ്രധാനപ്പെട്ട ചില കൃതികളെക്കുറിച്ചു മാത്രം പറയാം.

1. ഏറ്റുപറച്ചിൽ (*Confessions*): ആത്മകഥാരൂപത്തിൽ പതിമൂന്ന് അദ്ധ്യായങ്ങളായി എ.ഡി. 397 മുതൽ 400 വരെയുള്ള വർഷങ്ങളിൽ എഴുതപ്പെട്ട ഗ്രന്ഥമാണിത്. പാശ്ചാത്യ സാഹിത്യത്തിലെ തന്നെ ഉൽകൃഷ്ട സാഹിത്യ കൃതികളിലൊന്നായി വിശേഷിപ്പിക്കപ്പെടുന്ന ഈ ഗ്രന്ഥം അഗസ്തീനോസ് തന്റെ യൗവനത്തിലെ അപഥസഞ്ചാരവും ക്രിസ്തീയ വിശ്വാസത്തിലേക്കുള്ള യാത്രയും പ്രമേയമാക്കി രചിച്ചിരിക്കുന്നു. വഴിതെറ്റിപ്പോയ ഒരു വ്യക്തിക്ക് ദൈവത്തിലേക്ക് എങ്ങനെ തിരികെയെത്താൻ സാധിക്കും എന്ന് ഈ കൃതി നമുക്ക് വരച്ചുകാട്ടിത്തരുന്നു. തന്റെ യാത്രയുടെ അന്ത്യത്തിൽ മാനസാന്തരം പ്രാപിച്ചു ദൈവത്തെ കണ്ടെത്തിയ അനുഭവം എല്ലാ പാപികൾക്കും ഉണ്ടാകണമെന്ന അഗസ്തീനോസിന്റെ ആഗ്രഹം ഇവിടെ വെളിവാക്കപ്പെടുന്നു. ഇത് ഒരു സഞ്ചാരിയുടെ ദൈവകൃപയിലേക്കുള്ള തീർത്ഥാടനത്തിന്റെ കഥയാണ്. എല്ലാ പാപികൾക്കും ദൈവകൃപ ആവശ്യമാണെന്നും അത് സമൃദ്ധമായി ലഭ്യമാണെന്നും അഗസ്തീനോസ് നമ്മോടു പറയുന്നു. “ഏറ്റുപറച്ചിൽ” വായിക്കുന്നവർ അതിൽ അഗസ്തീനോസ് വിവരിക്കുന്ന കുറ്റങ്ങളുടെയും കുറവുകളുടെയും പട്ടികതങ്ങൾക്കും ബാധകമാണെന്ന് തിരിച്ചറിയുമ്പോൾ ദൈവത്തിലേക്ക് തിരിച്ചുനടക്കാൻ സന്നദ്ധരാകണമെന്നും അഗസ്തീനോസ് അഭിലഷിക്കുന്നു.

2. ദൈവത്തിന്റെ നഗരം (*The City of God*): “ദൈവത്തിന്റെ നഗരത്തെക്കുറിച്ചു, പുറജാതികൾക്കെതിരെ” (*De civitate Dei contra paganos*) എന്ന ശീർഷകത്തിൽ വി. അഗസ്തീനോസ് പ്രസിദ്ധീകരിച്ച ഈ കൃതി ക്രിസ്തീയവിശ്വാസമാണ് റോമൻ സാമ്രാജ്യത്തിന്റെ പതനത്തിന്റെ കാരണമെന്ന ആരോപണത്തിനുള്ള മറുപടിയാണ്. ഇന്ന് നാം വിശ്വസിക്കുന്ന പല ക്രിസ്തീയ ദൈവശാസ്ത്ര സത്യങ്ങളും ആദ്യമായി വിശദീകരിക്കപ്പെട്ട കൃതിയാണ് ഇത്. നീതിമാന്റെ സഹനം, തിന്മയുടെ അസ്തിത്വം, മനുഷ്യന്റെ സ്വതന്ത്ര ഇച്ഛാശക്തിയും സർവ്വജ്ഞനായ ദൈവവും, ജന്മപാപത്തെക്കുറിച്ചുള്ള പ്രബോധനം തുടങ്ങിയ വിഷയങ്ങൾ ആദ്യമായി വിശദമായി കൈകാര്യം ചെയ്തിരിക്കുന്നത് ഈ കൃതിയിലാണ്. നമ്മുടെ നിത്യ നഗരം ഭൂമിയിലല്ലാത്തതിനാൽ ക്രിസ്തീയ വിശ്വാസികൾ സ്വർഗ്ഗീയ നഗരത്തിൽ നിത്യമായി വസിക്കുന്നതിനെക്കുറിച്ചാണ് ചിന്തിക്കേണ്ടത്. വി. ലിഖിതങ്ങളിലൂടെ വെളിപ്പെടുത്തപ്പെട്ടിരിക്കുന്ന സത്യങ്ങൾ തിരിച്ചറിയുന്നവർ നൈമിഷികമായ ഈ ലോകത്തിലെ സുഖങ്ങളിൽ അഭിരമിക്കാതെ വരാനിരിക്കുന്ന ലോകത്തിലെ സന്തോഷത്തിനുവേണ്ടി അദ്ധ്വാനിക്കുന്നവരാകണം. ലോകചരിത്രം ദൈവത്താൽ നിയന്ത്രിക്കപ്പെടുന്നതാകയാൽ ചരിത്രത്തിന്റെയും സംസ്കാരങ്ങളുടെയും വ്യക്തികളുടെയും ആത്യന്തിക ലക്ഷ്യം ദൈവത്തിൽ വിലയം പ്രാപിക്കുക എന്നതാണ്. സഭ സ്വർഗ്ഗത്തിലെ നിത്യ നഗരത്തിന്റെ ഭൂമിയിലെ പ്രതീകമായതിനാൽ അതിൽ ഉൾപെട്ടിരിക്കേണ്ടത് നിത്യജീവന് അത്യന്താപേക്ഷിതമാണ്.

3. ക്രിസ്തീയ പ്രമാണങ്ങളെക്കുറിച്ച് (*On Christian Doctrine*): വി. ലിഖിതം എങ്ങനെ വ്യാഖ്യാനിക്കണമെന്നും പഠിപ്പിക്കണമെന്നും പ്രതിപാദിക്കുന്ന നാല് ഭാഗങ്ങൾ ഉൾക്കൊള്ളുന്ന ഒരു ദൈവശാസ്ത്രകൃതിയാണിത്. ക്രിസ്തീയ പ്രബോധകർ മൂന്ന് കാര്യങ്ങൾ ശ്രദ്ധിക്കണമെന്ന് അഗസ്തീനോസ് പറയുന്നു. ഒന്നാമതായി, തിരുവെഴുത്തുകളിലെ സത്യങ്ങൾ തിരിച്ചറിയുക, രണ്ടാമതായി പരമാർത്ഥയോടെ വി. ഗ്രന്ഥത്തിലെ സത്യങ്ങൾ പഠിപ്പിക്കുക, മൂന്നാമതായി തിരുവചന സത്യങ്ങൾക്കെതിരായ ആക്രമണത്തെ ശക്തിയായി പ്രതിരോധിക്കുക. പാശ്ചാത്യ സംസ്കാരത്തിൽ മനുഷ്യന്റെ ബൗദ്ധിക മണ്ഡലത്തെ അതുവരെ ശക്തമായി സ്വാധീനിച്ചിരുന്ന യവന ചിന്തയെ ക്രിസ്തീയ വിശ്വാസത്തിന്റെ വെളിച്ചത്തിൽ പുനർ നിർമ്മിക്കുക എന്ന ലക്ഷ്യത്തോടെയാണ് അഗസ്തീനോസ് ഈ ഗ്രന്ഥം അവതരിപ്പിക്കുന്നത്. ക്രിസ്തീയ വിശ്വാസത്തിന്റെ കണ്ണിലൂടെ ലോകത്തിൽ നിലവിലുള്ള എല്ലാ യാഥാർഥ്യങ്ങളെയും കാണാനും മനസ്സിലാക്കാനും ഈ ഗ്രന്ഥം പരിശ്രമിക്കുന്നു. ഈ മനോഹര കൃതിയുടെ അവസാനം അഗസ്തീനോസ് പറഞ്ഞുവയ്ക്കുന്നത് ക്രിസ്തീയ പ്രബോധകൻ കേൾവിക്കാരെ ഇളക്കിമറിക്കുന്ന വാക്ചാതുര്യത്തേക്കാൾ പ്രാധാന്യം നൽകേണ്ടത് തന്റെ ജീവിതം ഒരു സാക്ഷ്യമായി പരിവർത്തനപ്പെടുത്തുന്നതിൽ ആയിരിക്കണം എന്നതാണ്. ദൈവത്തിൽ നിന്നുള്ള വിജ്ഞാനം പകർന്ന് നൽകുന്നതിന് പ്രസംഗകൻ പ്രാർത്ഥനയുടെ മനുഷ്യനായി മാറണം.

4. ഇച്ഛാശക്തിയുടെ സ്വാതന്ത്ര്യത്തെക്കുറിച്ച് (*On Free Choice of the Will*): തിന്മയുടെ അസ്തിത്വത്തെ മനുഷ്യന്റെ സ്വതന്ത്ര ഇച്ഛാശക്തിയുടെ വെളിച്ചത്തിൽ മനസ്സിലാക്കാൻ പരിശ്രമിച്ചുകൊണ്ട് ലോകത്തിൽ നിലനിൽക്കുന്ന സഹനങ്ങൾക്ക് ക്രിസ്തീയമായ ഉത്തരം നൽകാനുള്ള അഗസ്തീനോസിന്റെ പരിശ്രമമാണ് ഈ മഹത്തായ കൃതി.



മൂന്ന് വാല്യങ്ങളായി എഴുതപ്പെട്ടിരിക്കുന്ന ഈ ഗ്രന്ഥം തന്റെ സുഹൃത്തായ എവോദിയൂസുമായി നടത്തുന്ന ഒരു സംഭാഷണ രൂപത്തിൽ ചിത്രീകരിച്ചിരിക്കുന്നു. എല്ലാത്തിന്റെയും ഉറവിടം ദൈവമാണെങ്കിൽ "തിന്മയുടെ ഉറവിടവും ദൈവമല്ലേ?'' എന്ന എവോദിയൂസിന്റെ ചോദ്യത്തിന് അഗസ്തീനോസ് നൽകുന്ന വിശദീകരണത്തോടെയാണ് പുസ്തകം ആരംഭിക്കുന്നത്. തിന്മയുടെ ഉറവിടം ദൈവമല്ല, പിന്നെയോ മനുഷ്യനു ദൈവം നൽകിയ സ്വാതന്ത്ര്യത്തിന്റെ ദുരുപയോഗമാണ് എന്ന സത്യം അഗസ്തീനോസ് ഇവിടെ വിശദമായി പ്രതിപാദിക്കുന്നു. മനുഷ്യ നിർമ്മിത നിയമങ്ങൾ ദൈവം ക്രമപ്പെടുത്തിയ നിത്യസത്യങ്ങളുമായി ബന്ധപ്പെട്ടു രൂപപ്പെടുത്തിയതാകണമെന്നും ഈ ഗ്രന്ഥത്തിൽ അഗസ്തീനോസ് പറയുന്നു. അഗസ്തീനോസിന്റെ ചിന്തകളിൽ അടിസ്ഥാനപ്പെട്ടു പിന്നീട് രൂപപ്പെട്ട ആശയമാണ് "നീതിരഹിതനിയമം, നിയമം തന്നെ അല്ല" എന്നുള്ളത്.

ഒരു വലിയ മഞ്ഞു മലയുടെ ചെറിയൊരംശം ദർശിക്കുന്നതിന് തുല്യമാണ് അഗസ്തീനോസിന്റെ ചിന്തകളെക്കുറിച്ചു മനസിലാക്കുന്നതിന് മുകളിൽ പറഞ്ഞ പുസ്തകങ്ങളിലെ ആശയങ്ങളുടെ സംഗ്രഹം. പരിശുദ്ധ ത്രിത്വത്തെക്കുറിച്ചും (On the Trinity), (മനുഷ)സ്വഭാവവും കൃപയെക്കുറിച്ചും (*On Nature and Grace*), വിശ്വാസം, പ്രത്യാശ, ഉപവി എന്നിവയെക്കുറിച്ചുള്ള ലഘുഗ്രന്ഥം (*Enchiridion on Faith, Hope and Love*), സുവിശേഷകരുടെ ഐക്യത്തെക്കുറിച്ചും (*On the Harmony of the Evangelists*), നമ്മുടെ കർത്താവിന്റെ മലയിലെ പ്രസംഗം (*Our Lord's Sermon on the Mount*) തുടങ്ങി അനേകം വിഖ്യാത കൃതികൾ വി. അഗസ്തീനോസിന്റെ ഗ്രന്ഥസൂചികയെ അലങ്കരിക്കുന്നു.

**ഉപസംഹാരം**

തന്റെ ജീവിത യാത്രയിൽ ദൈവത്തെ കണ്ടെത്താൻ താമസിച്ചുപോയതിനെക്കുറിച്ചു പരിതപിച്ചുകൊണ്ട് അഗസ്തീനോസ് ഹൃദയത്തിൽ തൊട്ട് ദൈവത്തോട് പറയുന്നു. "പുതുമയുള്ളവും പുരാതനവുമായ സൗന്ദര്യമേ, അങ്ങയെ സ്നേഹിക്കുന്നതിൽ ഞാൻ താമസിച്ചു പോയി". പക്ഷെ ആത്യന്തിക സൗന്ദര്യത്തെ തിരിച്ചറിഞ്ഞ നമ്മുടെ വിശുദ്ധൻ മറ്റെല്ലാം മറന്ന് അതിനെമാത്രം സ്നേഹിക്കുന്നു. വി. അഗസ്തീനോസ് തന്റെ അസ്തിത്വത്തിന്റെ ഓരോ കണികയും ദൈവത്തിൽ അലിയിച്ചു ചേർത്ത് അത് വാക്കുകളിലൂടെ മറ്റുള്ളവരിലെത്തിച്ചു അവരെയും സമാന പാതയിലൂടെ കൈപിടിച്ചു നടത്തുന്നു. അദ്ദേഹത്തിന്റെ സമകാലീനനും വേദപാരംഗതനുമായ വി. ജെറോം പറഞ്ഞിരിക്കുന്നത് ''പുരാതന വിശ്വാസത്തെ നവമായി പുനഃസ്ഥാപിച്ച ആളാണ് അഗസ്തീനോസ്'' എന്നാണ്. പാശ്ചാത്യ ദൈവശാസ്ത്ര ചിന്തയെ ഉന്നത തലത്തിലേക്കുയർത്തിയ വി. അഗസ്തീനോസിന്റെ ചിന്തകൾ ക്രിസ്തീയ വിശ്വാസികളെ എന്നതുപോലെതന്നെ സഭയ്ക്ക് പുറത്തുള്ളവരെയും വലുതായി സ്വാധീനിച്ചിട്ടുണ്ട്. വി. അഗസ്തീനോസിന്റെ ജീവചരിത്രകാരനും സുഹൃത്തുമായിരുന്ന പിസിദിയൂസ് അദ്ദേഹത്തിന്റെ ജീവിതത്തെ സാംഗ്രഹിച്ചുകൊണ്ട് പറഞ്ഞിരിക്കുന്നത് കാലികപ്രസക്തമാണ്. ''നമുക്ക് അഗസ്തീനോസിന്റെ രചനകളുടെ പഠനത്തിൽ നിന്നും നേടുന്നതിനേക്കാൾ കൂടുതൽ വിജ്ഞാനം അദ്ദേഹത്തിന്റെ ജീവിതത്തിൽ നിന്നുമാണ് ലഭ്യമായിരിക്കുന്നത്". ഇതിൽ കൂടുതൽ വി. അഗസ്തീനോസിനെക്കുറിച്ചു ഇനിയും എന്ത് പറയാനാണ്.






# പൊലീസ് ഇത്രയും മോശമാകരുത്



**ബോബി ഏബ്രഹാം**

ഒരു ദേശം വാസയോഗ്യമാണോ എന്നറിയാൻ അവിടുത്തെ ക്രമസമാധാന നില ശരിക്കും ഭദ്രമാകേണ്ട തുണ്ട്. എത്ര സമ്പന്ന പ്രദേശമാണെങ്കിലും കളവും കൊള്ളയും വർധിക്കുകയാണെങ്കിൽ ആ പ്രദേശം വിടാനാവും എല്ലാവരുടെയും താൽപര്യം. ക്രമസമാധാന നില ഭദ്രമാകുന്നത് ഭരണാധികാരികൾ ശക്തരാകുമ്പോഴും പൊലീസ് സംവിധാനം ശക്തമാകുമ്പോഴുമാണ്. പൊതുജന സൗഹൃദമായും കുറ്റവാളികളെ കണ്ടെത്തുന്നതിൽ ശക്തമായും കുറ്റവാളികൾ വിഹരിക്കാതിതിരിക്കാൻ ദീർഘവീക്ഷണത്തോടെയും പ്രവർത്തിക്കാൻ കഴിയുമ്പോ ളാണ് പൊലീസ് സംവിധാനം ശക്തമാകുന്നത്. കേരള ത്തിലെ പൊലീസ് സംവിധാനത്തെക്കുറിച്ച് പൊതുവേ മികച്ച അഭിപ്രായമാണ് എപ്പോഴും രേഖപ്പെടുത്തിക്കണ്ടിട്ടുള്ളത്. കുറ്റവാളികളെ കണ്ടെത്തുന്ന കാര്യത്തിൽ മികവോടെ പ്രവർത്തിക്കാൻ കേരള പൊലീസിന് കഴിഞ്ഞിട്ടുണ്ട്. അതു പറയുമ്പോഴും സംഭവിക്കാൻ പാടില്ലാത്തത് പലതും സംഭവി ക്കുന്നുമുണ്ട്. കുറ്റവാളികളെ കണ്ടെത്തുന്നതു മാത്രമല്ലല്ലോ മികവ്. പൊതുജനത്തോട് എത്ര സൗഹൃദത്തോടെ പെരു മാറുന്നുവെന്നതും എത്ര ധൈര്യമായി ഒരു പൊലീസ് സ്റ്റേഷനിലേക്ക് ഒരു പൗരന് കയറിച്ചെല്ലാൻ കഴിയുമെന്നതും പ്രധാനമാണ്.

നിർഭാഗ്യവശാൽ പൊലീസിന്റെ പേര് കളയുന്ന പ്രവൃത്തികളാണ് പലപ്പോഴും ആ സേനയിലെ ഒരു വിഭാഗത്തിൽ നിന്നുണ്ടാകുന്നത്. സ്വാതന്ത്ര്യം കിട്ടി 75 വർഷം കഴിഞ്ഞിട്ടും പൊലീസിന്റെ വിചാരം അവർ ജനങ്ങളുടെ യജമാനന്മാരാണ് എന്നാണ്. സർക്കാർ ഉദ്യോഗസ്ഥർക്ക് പൊതുവേയുള്ള ആ ചിന്ത പൊലീസിൽ കുറച്ചധികമാണ്. പൊലീസ് എന്നാൽ മർദ്ദനോപകരണമാണെന്നും പൊതു ജനത്തെ ശിക്ഷിക്കാനുള്ള അധികാരം ഉണ്ടെന്നും അവരിൽ വലിയ പങ്കും ധരിച്ചിരിക്കുന്നു. അനിവാര്യമായ സന്ദർഭത്തിൽ ബലപ്രയോഗമാകാമെന്നേ പറഞ്ഞിട്ടുള്ളു. അതിന് കൃത്യമായ വ്യവസ്ഥകളുണ്ട്. അല്ലാതെ കണ്ണിൽ കണ്ടവരെയൊക്കെ തല്ലാനുള്ളതല്ല പൊലീസ് ഉദ്യോഗം. എന്നാൽ ഈ അടിസ്ഥാന ബോധ്യം പലർക്കും ഇല്ലാതെ പോകുന്നു എന്നതാണ് കഷ്ടം. ഏറ്റവും ഒടുവിൽ കൊല്ലം കിളികൊല്ലൂർ പൊലീസ് സ്റ്റേഷനിൽ നടന്ന സംഭവം ഏറെ ഗൗരവമുള്ള താണ്. എംഡിഎംഎയുമായി പിടിയിലായവരെ കാണാൻ സ്റ്റേഷനിലെത്തിയ സൈനികനും സഹോദരനും ചേർന്ന് പൊലീസുകാരെ ആക്രമിച്ചുവെന്നായിരുന്നു പൊലീസ് മാധ്യമങ്ങളോട് പറഞ്ഞത്. ഇരുവരെയും അറസ്റ്റ് ചെയ്ത് റിമാൻഡ് ചെയ്യുകയും ചെയ്തു. എന്നാൽ അവർ നൽകിയ

പരാതി വിശദമായി അന്വേഷിച്ചപ്പോഴാണ് പൊലീസ് ഭാഷ്യം തെറ്റായിരുന്നുവെന്ന് തെളിഞ്ഞത്.

കഴിഞ്ഞ ഓഗസ്റ്റ് 25ന് ലഹരിമരുന്നുമായി രണ്ട് യുവാക്കൾ പൊലീസ് പിടിയിലായതോടെയാണ് സംഭവങ്ങളുടെ തുടക്കം. ഇവരിൽ നിന്നു കിട്ടിയ വിവരത്തിന്റെ അടിസ്ഥാനത്തിൽ ദമ്പതികളടക്കം നാലു പേരും അറസ്റ്റിലായി. ഈ സംഭവവുമായി ബന്ധപ്പെട്ട് സ്റ്റേഷനിലെത്തിയ ഡിവൈഎഫ്ഐ നേതാവ് വിഘ്നേഷ് (25), സഹോദരൻ വിഷ്ണു (30) എന്നിവർ പൊലീസുകാരെ ക്രൂരമായി മർദിച്ചെന്നായിരുന്നു ആരോപണം. 12 ദിവസമാണ് അവർ റിമാൻഡിൽ കഴിയേണ്ടിവന്നത്. എന്നാൽ അറസ്റ്റിലായവർക്കു ജാമ്യമെടുക്കാൻ വേണ്ടി നാട്ടുകാരനായ പൊലീസുകാരൻ വിഘ്നേഷിനെ വിളിച്ചുവരുത്തുകയായിരുന്നുവെന്നും എന്നാൽ ലഹരിമരുന്നു കേസ് ആണെന്നറിഞ്ഞതോടെ ജാമ്യം നിൽക്കാൻ കഴിയില്ലെന്നു പറഞ്ഞ് വിഘ്നേഷ് പിന്മാറുകയായിരുന്നുവെന്നുമാണ് ലഭിക്കുന്ന വിവരം. പിഎസ്‌സിയുടെ പൊലീസ് റാങ്ക് ലിസ്റ്റിൽ ഉള്ളയാളായിരുന്നു വിഘ്നേഷ്. ഇതിനിടെ വിഷ്ണുവും സ്റ്റേഷനിലെത്തി. വിഷ്ണുവിന്റെ ബൈക്ക് സ്റ്റേഷൻ വളപ്പിൽ പാർക്ക് ചെയ്തതിനെപ്പറ്റി പൊലീസ് പ്രശ്നമുണ്ടാക്കി. തുടർന്ന് ഇരുവരെയും ക്രൂരമായി മർദിക്കുകയായിരുന്നു. സ്പെഷൽ ബ്രാഞ്ച് നടത്തിയ അന്വേഷണത്തിലാണ് കാര്യങ്ങൾ വെളിപ്പെട്ടത്. പ്രതി ചേർക്കപ്പെട്ടത് ഡിവൈഎഫ്ഐ നേതാവ് ആയതുകൊണ്ടാവാം അന്വേഷണം ഉണ്ടായതും നാല് പൊലീസുകാർ സസ്പെൻഷനിലായതും.

പക്ഷേ, ഓർക്കേണ്ട ഒരു കാര്യം ഇത്തരം സംഭവങ്ങൾ ആവർത്തിക്കുകയാണെന്നതാണ്. എല്ലാം ഒറ്റപ്പെട്ട സംഭവം എന്നു പറഞ്ഞ് ന്യായീകരിക്കാനാണ് ആഭ്യന്തരം കൂടി കൈയാളുന്ന മുഖ്യമന്ത്രിയും സിപിഎം നേതൃത്വവും ശ്രമിക്കുന്നത്. പക്ഷേ ഒറ്റപ്പെട്ട സംഭവം ആണോ? ഒരു പരാതി നൽകാൻ കൊല്ലം ജില്ലയിലെ തന്നെ തെന്മല പൊലീസ് സ്റ്റേഷനിൽ എത്തിയ ഉറുകുന്ന് സ്വദേശിയായ രാജീവ് എന്ന യുവാവ് പരാതിക്ക് രസീത് ചോദിച്ചത് പൊലീസിനെ പ്രകോപിപ്പിച്ചു. യുവാവിനെ വിലങ്ങിട്ട് സ്റ്റേഷനിലെ കൈവരിയോട് ചേർത്ത് ബന്ധിച്ച ശേഷം ക്രൂരമായി മർദിച്ചു. 2021 ഫെബ്രുവരി 3ന് ആയിരുന്നു സംഭവം. ഇത്തരം ക്രൂരകൃത്യം ചെയ്ത വിശ്വംഭരൻ എന്ന ഇൻസ്പെക്ടറും ഷാലു എന്ന സബ് ഇൻസ്പെക്ടറും ഇപ്പോഴും സർവീസിൽ തുടരുന്നുണ്ടെങ്കിൽ അത് അപമാനകരമാണെന്നായിരുന്നു ഹൈക്കോടതി പറഞ്ഞത്. രാജീവ് നൽകിയ ഹർജിയിലായിരുന്നു ഈ പരാമർശം. രസീത് ചോദിച്ച രാജീവ് പൊലീസ് സ്റ്റേഷനിലെ ജോലി തടസ്സപ്പെടുത്തി എന്നു പറഞ്ഞ് കേസ് എടുക്കാനും മടിച്ചില്ല എസ്ഐ ഷാലു. ഇതു സംബന്ധിച്ച് പരാതി നൽകിയിട്ടും അന്വേഷിച്ചു നടപടിയെടുക്കാൻ കഴിയാതിരുന്ന പൊലീസ് സംവിധാനം കുറ്റകരമായ അനാസ്ഥയാണ് കാട്ടുന്നതെന്നും കോടതി പറഞ്ഞു. പിന്നാക്ക സമുദായക്കാരനായതുകൊണ്ടാണ് തനിക്ക് സ്റ്റേഷനിൽ ക്രൂരമായ അപമാനം നേരിടേണ്ടിവന്നതെന്നും രാജീവ് ഹർജിയിൽ പറഞ്ഞിരുന്നു.

ഈ കേസും ഒറ്റപ്പെട്ടതെന്നായിരുന്നു പൊലീസ് ഉന്നതരുടെയും ഭരണ നേതൃത്വത്തിന്റെയും ഭാഷ്യം. ഇത്തരം ഏതു സംഭവം ഉണ്ടാകുമ്പോഴും നടപടിയെടുക്കുന്നത് പൊലീസിന്റെ മനോവീര്യത്തെ ബാധിക്കുമെന്നും അതിനാൽ പാടില്ലെന്നുമാണ് പൊലീസ് നേതൃത്വം എപ്പോഴും പറയുക. അതുതന്നെ ആഭ്യന്തര മന്ത്രിയും പറയും. പൊലീസ് സംരക്ഷിക്കാനുള്ളതാണ്. പക്ഷേ, ധൈര്യപൂർവം ഒറ്റയ്ക്ക് ഒരു പൊലീസ് സ്റ്റേഷനിൽ കയറിപ്പോകാൻ ധൈര്യമുള്ള എത്രപേരുണ്ടാവും കേരളത്തിൽ. ഒരു പൊലീസ് വണ്ടി കാണുമ്പോൾ ഭയചകിതരാകുന്നവരാണ് സാധാരണ ജനം ഇപ്പോഴും. എല്ലാ രേഖകളും കൈവശം ഉണ്ടെങ്കിലും പൊലീസ് നടത്തുന്ന വാഹന പരിശോധന ഒഴിവാക്കാനേ എല്ലാവരും ശ്രമിക്കൂ. വാഹനം ഓടിക്കുന്നവരോട് കുറ്റവാളികളോടെന്നവണ്ണമുള്ള പെരുമാറ്റമാണ് പൊലീസ് നടത്തുന്നത്. ഇതിനു മുമ്പും ഏഴുതിയിട്ടുള്ള ഒരു കാര്യമുണ്ട്. വാഹന പരിശോധന നടത്തുമ്പോൾ പരിശോധകർ വാഹനത്തിനടുത്തുചെന്ന് രേഖ പരിശോധിക്കുകയാണ് വേണ്ടത്. ഡിജിപി ആയിരുന്നപ്പോൾ ജേക്കബ് പുന്നൂസ് ഇക്കാര്യത്തിൽ വ്യക്തമായ നിർദേശം നൽകിയിട്ടുമുണ്ട്. പക്ഷേ പൊലീസ് അത് ഗൗനിച്ചതേയില്ല.

പൊലീസ് മർദ്ദനോപകരണം ആകണമെന്ന് എല്ലാ കാലത്തും ഭരിക്കുന്ന രാഷ്ട്രീയക്കാർക്ക് താൽപര്യമുണ്ടാവും. എതിരാളികളെ തകർക്കാനാണ് മിക്കപ്പോഴും പൊലീസിനെ ഉപയോഗിക്കുക. അതിന് കള്ളക്കേസ് ചമയ്ക്കേണ്ടിവരും, വ്യാജ ആരോപണം ഉയർത്തി അന്വേഷണം നടത്തുകയും അറസ്റ്റ് ചെയ്യുകയും വേണ്ടിവരും. അതിനൊക്കെ പൊലീസിനെ ഉപയോഗിക്കുന്നവർക്ക് പൊലീസ് തെമ്മാടിത്തം കാണിക്കുമ്പോഴും ന്യായീകരിച്ചേ മതിയാകൂ. അതാണ് സംഭവിച്ചുകൊണ്ടിരിക്കുന്നതും. പൊലീസ് സേനയിൽ വിദ്യാസമ്പന്നരായ ചെറുപ്പക്കാർ ധാരാളമായി കടന്നുവന്നിട്ടും സേനയുടെ പൊതു സ്വഭാവം മാറുന്നില്ലെന്നു മാത്രമല്ല, ക്രിമിനലുകളുടെ എണ്ണം അടിക്കടി വർധിക്കുകയുമാണ്. കാഞ്ഞിരപ്പള്ളിയിൽ ഒരു പൊലീസുകാരൻ മാങ്ങാ മോഷ്ടിച്ചതിനാണ് കേസിൽപെട്ടത്. എന്നാൽ ആ കേസ് ഒത്തുതീർപ്പാക്കുന്നതുവരെ അയാളെ അറസ്റ്റ് ചെയ്യാതെ സംരക്ഷിച്ചു. എറണാകുളത്ത് സഹപ്രവർത്തകന്റെ വീട്ടിൽ കടന്ന് സ്വർണം മോഷ്ടിക്കുകയാണ് മറ്റൊരാൾ ചെയ്തത്. മാവേലിക്കരയിൽ കഴിഞ്ഞ ദിവസം ഒരു എസ്ഐ സസ്പെൻഷനിലായത് ജോലി തട്ടിപ്പുകാരുമായി ബന്ധം പുലർത്തിയതിനാണ്. നമ്മുടെ പൊലീസ് സേനയ്ക്ക് എന്താണ് സംഭവിക്കുന്നതെന്ന് അടിയന്തരമായി അന്വേഷിക്കേണ്ടതുണ്ട്.






സേന മുകൾത്തട്ട് മുതൽ താഴെ വരെ അഴിമതിയിൽ കുളിച്ചുനിൽക്കുകയാണ്. ഫണ്ട് വകമാറ്റി ചെലവാക്കൽ അവിടെ പതിവാണ്. ഉന്നത ഉദ്യോഗസ്ഥരുടെ ആഡംബരത്തിനായി പൊതുപണം ധൂർത്തടിക്കും. മാവോയിസ്റ്റ് വേട്ട പോലും കൂടുതൽ ഫണ്ട് കണ്ടെത്താനുള്ള ഉപാധിയാക്കുന്നുവെന്ന് ആരോപണം ഉയർന്നിരുന്നു. മുകൾത്തട്ടിലെ അഴിമതിയും അച്ചടക്കമില്ലായ്മയും താഴേക്കും വ്യാപിക്കുമല്ലോ. ഐപിഎസ് ഉദ്യോഗസ്ഥരും ബന്ധുക്കളും പ്രതികളായ കേസുകളൊക്കെ ഒതുക്കിത്തീർക്കും. ഇങ്ങനെ സർവത്ര കൊള്ളരുതാത്ത സംവിധാനമായി പൊലീസ് മാറുകയാണ് കേരളത്തിൽ. ഇക്കാര്യത്തിൽ പൊതുജനവും കുറ്റക്കാരാണെന്നു പറയാതെ വയ്യ. പണ്ട് നാട്ടിലൊരു എസ് ഐ വന്നാലുടൻ അയാളുടെ അപദാനം വർണിക്കുന്ന ഒരു രീതി പണ്ട് നാട്ടുമ്പുറത്തുണ്ടായിരുന്നു. എത്രത്തോളം ടെറർ ആണ് അയാൾ എന്നതനുസരിച്ച് ഗ്രാഫ് ഉയരുമായിരുന്നു. എസ്ഐ ചാർജെടുത്താലുടൻ കലുങ്കിലിരിക്കുന്നവനെ വിരട്ടുക, സന്ധ്യക്ക് റോഡിൽ നിൽക്കുന്നവരെ വിരട്ടുക തുടങ്ങിയ കലാപരിപാടികൾ അരങ്ങേറുമായിരുന്നു. അങ്ങനെയാണ് എസ്ഐയുടെ 'പ്രസൻസ്' നാട്ടുകാരെ അറിയിച്ചിരുന്നത്. കാലം ഒത്തിരി മാറിയിട്ടും ആ മാനസികാവസ്ഥയിൽ നിന്ന് പൊലീസുകാർ ഏറെയൊന്നും മാറിയിട്ടില്ല. നാട്ടുകാരുടെ കാര്യത്തിലാണെങ്കിൽ പൊലീസുകാർക്ക് കാര്യമുണ്ടെങ്കിൽ ആരെയും തല്ലാമെന്ന ചിന്തയാണുള്ളത്. അതുകൊണ്ടാണല്ലോ അകാരണമായി പൊലീസ് മർദിച്ചു എന്ന് ഇപ്പോഴും പറയുന്നത്. പല മാധ്യമപ്രവർത്തകരും ഇങ്ങനെ അകാരണമായി പൊലീസ് മർദിച്ചു എന്ന് എഴുതുന്നതും പറയുന്നതും കാണാം. ആരെയെങ്കിലും ഗുരുതര കുറ്റത്തിനു പിടിച്ചാൽ അവനു രണ്ടു കൊടുക്ക് സാറേ എന്നു പറയുന്ന നാട്ടുകാർ ഇപ്പോഴുമുണ്ട്. അതു കേൾക്കുമ്പോൾ പൊലീസുകാർക്കും ആവേശമാണ്. ഇത്തരം നാട്ടുകാരാണ് ഗുരുതര കേസിൽ പിടിക്കപ്പെടുന്നവരെ വെടിവച്ചുകൊല്ലണമെന്നൊക്കെ പൊതുബോധം ഉണ്ടാക്കാൻ ശ്രമിക്കുന്നത്. ഹൈദരാബാദിൽ ബലാൽസംഗ കേസിൽ അറസ്റ്റിലായ നാലുപേരെ ഏറ്റുമുട്ടൽ നാടകത്തിലൂടെ വധിച്ചപ്പോൾ കൈയടിച്ചത് വിദ്യാസമ്പന്നരായിരുന്നു എന്നറിയുമ്പോഴാണ് നാട് എത്തപ്പെട്ടിരിക്കുന്ന അവസ്ഥ എത്ര മോശമായതാണെന്നു വ്യക്തമാകുന്നത്.

കേരളത്തിൽ ഇപ്പോൾ പൊലീസ് സംവിധാനം എത്തിപ്പെട്ടിരിക്കുന്ന അവസ്ഥയുടെ ഉത്തരവാദിത്തത്തിൽ നിന്ന് ആഭ്യന്തരം കൂടി കൈയാളുന്ന മുഖ്യമന്ത്രിക്ക് ഒഴിഞ്ഞുനിൽക്കാനാവില്ല. എത്ര ഗുരുതര കുറ്റം ഉണ്ടാകുമ്പോഴും പൊലീസ് ഉദ്യോഗസ്ഥരെ സംരക്ഷിക്കുന്ന നയമാണ് അദ്ദേഹം സ്വീകരിക്കുന്നത്. പരവൂരിൽ ഒരു യുവാവിനെ മർദിച്ചുകൊന്ന കേസിൽ ആർക്കും ഒന്നും സംഭവിച്ചില്ല. മാത്രമല്ല, ഗുരുതര ആരോപണത്തിനു വിധേയനായ ഉന്നത ഉദ്യോഗസ്ഥന് സ്ഥാനക്കയറ്റം നൽകുകയും ചെയ്തു. മുൻ ഡിജിപിക്ക് എതിരെ ഗുരുതരമായ ആരോപണം ഉയർന്നപ്പോഴെല്ലാം സംരക്ഷിച്ചെന്നു മാത്രമല്ല, വിരമിച്ച ശേഷം ഉയർന്ന സ്ഥാനം നൽകി കേരളത്തിൽ നിലനിർത്തുകയും ചെയ്തു. ഇപ്പോൾ സിപിഎം കേഡറുകൾക്കുപോലും പൊലീസ് സ്റ്റേഷനിൽ കയറാൻ ഭയമായിത്തുടങ്ങിയിരിക്കുന്നു. ഇതിനിടയിൽ കുറ്റവാളികൾ നിർബാധം വിഹരിക്കുകയാണ്. കേസ് തെളിയിക്കാനുള്ള പൊലീസിന്റെ ശേഷി കുറഞ്ഞിരിക്കുന്നു. കുറ്റവാളി മൊബൈൽ ഫോൺ ഉപയോഗിച്ചില്ലെങ്കിൽ പിടിക്കാൻ കഴിയാത്ത സ്ഥിതിയാണ് നിലവിൽ. മൊബൈൽ ഫോൺ കേന്ദ്രീകരിച്ചുള്ള അന്വേഷണത്തിലൊതുങ്ങിയിരിക്കുന്നു കുറ്റാന്വേഷണം. ഒരു ടിക്കറ്റിന്റെ തുണ്ടിൽ നിന്നും നോട്ട് ബുക്കിന്റെ കടലാസിൽ നിന്നുമൊക്കെ കേസ് തെളിയിച്ച ആ പ്രാഗൽഭ്യം ഒക്കെ ഓർമ മാത്രമായി. പത്തും പന്ത്രണ്ടും കേസിൽ പ്രതിയായ ഷാഫി എന്ന കുറ്റവാളി രണ്ടു സ്ത്രീകളെ തട്ടിക്കൊണ്ടുവന്ന് കൊലപാതകം നടത്തിയിട്ടു





പോലും പൊലീസിന് അറിയാൻ കഴിഞ്ഞില്ല. രാത്രി 11 മണി കഴിഞ്ഞ് റോഡിൽ കാണുന്ന വാഹനങ്ങളുടെ വിവരം കുറിച്ചെടുക്കാൻ പൊലീസുകാരെ നിയോഗിച്ചിട്ടുള്ള ജില്ലയിലാണ് അത് സംഭവിച്ചതെന്നോർക്കുക. എന്തിനാണ് രാത്രിയിൽ ഈ വിവരശേഖരണ പ്രഹസനം നടത്തുന്നതെന്ന് ആർക്കറിയാം. സ്ഥിരം കുറ്റവാളികളെ നിരീക്ഷിക്കാനുള്ള സംവിധാനമൊന്നുമില്ല. ഇപ്പോൾ പൊലീസിനെ ആരെങ്കിലും ഭയപ്പെടുന്നുണ്ടെങ്കിൽ അത് മാനംമര്യാദയ്ക്കു ജീവിക്കുന്ന സാധാരണക്കാർ മാത്രമാണ്.

കിളികൊല്ലൂർ സ്റ്റേഷനിലേതു പോലെ ഒരു സംഭവം ഉണ്ടായാൽ കേരളം ഇളകിമറിഞ്ഞിരുന്ന ഒരു കാലമുണ്ടായിരുന്നു. എന്നാൽ ഇന്ന് ഒരു സ്റ്റേഷൻ മാർച്ച് പോലും നടത്താൻ കഴിയാത്ത വിധം ദുർബലമായിരിക്കുന്നു കേരളത്തിന്റെ പൊതുബോധം. നമുക്കിപ്പോൾ മുദ്രാവാക്യങ്ങളും തട്ടിപ്പുകളും മതി. ലഹരി വിറ്റിട്ട് ലഹരിവിരുദ്ധ പ്രതിജ്ഞയെടുക്കുന്നതുപോലെയുള്ള കലാപരിപാടികൾക്കാണ് മാർക്കറ്റ്. ഈ പോക്ക് പോയാൽ കേരളം ഉപേക്ഷിക്കുന്ന യുവാക്കളുടെ എണ്ണം കൂടാനേ സാധ്യതയുള്ളു.

**മേമ്പൊടി**

ഗവർണർ ആരിഫ് മുഹമ്മദ് ഖാൻ ഒരു കാലത്ത് സിപിഎമ്മിന് വളരെ വേണ്ടപ്പെട്ടയാളായിരുന്നു. ആരാധ്യനായിരുന്നു. അത് അദ്ദേഹം രാജീവ് ഗാന്ധി മന്ത്രി സഭയിൽ നിന്നു രാജിവച്ച കാലമായിരുന്നു. ഇന്ന് അതേ ആരിഫ് മുഹമ്മദ് ഖാൻ വെറുക്കപ്പെട്ടവനായി മാറുന്നു. ഭരണനേതൃത്വത്തിന് എതിരെ ആരോപണങ്ങളുയരുന്ന ഘട്ടത്തിലൊക്കെ ഗവർണർ സർക്കാരിനെതിരെ രംഗത്തുവരുകയും ചർച്ചയുടെ ദിശ മാറ്റുകയും ചെയ്യുന്നത് പതിവായിട്ടുണ്ട്. അക്കാര്യത്തിലെങ്കിലും സർക്കാർ നന്ദിപറയേണ്ടതുണ്ട്. ഗവർണറെ ചാൻസലർ സ്ഥാനത്തുനിന്നു മാറ്റിക്കോളൂ എന്ന് ഗവർണർ തന്നെ പറഞ്ഞിരുന്നു. ആറുമാസം മുമ്പായിരുന്നു അത്. അന്ന് ഗവർണറെ അനുനയിപ്പിക്കാനായിരുന്നു മുഖ്യമന്ത്രിയുടെ ശ്രമം. അന്ന് ആ ബില്ല് കൊണ്ടുവന്നിരുന്നെങ്കിൽ ഇപ്പോൾ ഈ ഗതികേട് വരില്ലായിരുന്നു. പോയ ബുദ്ധി ആന പിടിച്ചാൽ കിട്ടില്ലല്ലോ. എന്നാലും ഒരു ഗുണമുണ്ട്. സ്വർണക്കടത്ത്, സ്വപ്ന തുടങ്ങിയവയൊക്കെ വലിയ ചർച്ചയാകാതെ കൊണ്ടുപോകാനാവുന്നുണ്ട്. വേറെന്തു വേണം.




# സാമൂഹ്യ സംഭ്രാന്തി സൃഷ്ടിക്കുന്ന ഭരണകൂടങ്ങൾ



ഫാ. വർഗീസ് വള്ളിക്കാട്ട്

സാമൂഹ്യശാസ്ത്രത്തിന്റെ പിതാവ് എന്ന് അറിയപ്പെടുന്ന എമയിൽ ദുർഖയിമിന്റെ പ്രശസ്തമായ 'സൂയ്സയിഡ്' (ആത്മഹത്യ) എന്ന കൃതിയിൽ ആത്മഹത്യയുടെ വകഭേദങ്ങളിൽ ഒന്നായി 'അനോമിക് സൂയിസൈഡ്' നെ പരിഗണിക്കുന്നു. സാമൂഹിക ക്രമത്തെ നിലനിർത്തുന്ന മൂല്യങ്ങളും ധാർമിക സങ്കൽപ്പങ്ങളും മാനദണ്ഡങ്ങളും തകർന്നുപോവുകയും, കൂട്ടായ്മയും കൂട്ടുത്തരവാദിത്വവും തകർന്നു സാമൂഹിക ജീവിതം അസാധ്യമായിത്തീരുകയും ചെയ്യുമ്പോൾ ഉണ്ടാകുന്ന അവസ്ഥയാണ് 'അനോമി': അവ്യവസ്ഥിതി സമൂഹജീവിതത്തിന്റെ മുഖമുദ്രയാവുകയും ജീവിതം തീർത്തും ആരാജകവും അരക്ഷിതവും അസാധ്യവുമാകുന്ന ഒരു അവസ്ഥ. ഇത്തരം സന്ദർഭങ്ങളിൽ മനുഷ്യനിൽ കുറ്റവാസനയും അക്രമാസക്തിയും ശക്തിപ്പെടുകയും ശരിതെറ്റുകളും മര്യാദയും മറന്നു പ്രവർത്തിക്കുകയും ചെയ്യും. തൽഫലമായി, സമൂഹത്തിൽ വർധിച്ചതോതിലുള്ള കുറ്റകൃത്യങ്ങളും ആത്മഹത്യയും ഉണ്ടാകും എന്നാണ് ദുർഖയിം ചൂണ്ടിക്കാട്ടുന്നത്.

സമൂഹം അനോമിയിലേക്ക് വഴുതിവീഴുന്നതിനു നിരവധി കാരണങ്ങളുണ്ടാകാം. യുദ്ധം, പകർച്ചവ്യാധി, ക്ഷാമം തുടങ്ങി നിലവിലുള്ള സമൂഹിക ക്രമത്തിനു താങ്ങാൻ കഴിയാത്ത എന്തും സമൂഹത്തെ അവ്യവസ്ഥിതിയിലേക്കും തദ്വാര, സംഭ്രാന്തിയിലേക്കും തള്ളിവിടാം. അമേരിക്കൻ സാമൂഹ്യ ശാസ്ത്രജ്ഞാനയ റോബർട് മെർട്ടനും അനോമിയുടെ സാമൂഹിക പ്രത്യാഘാതങ്ങൾ പഠനവിധേയമാക്കിയിട്ടുണ്ട്. ഒരു സമൂഹത്തിന്റെ നൂലിഴകൾ പൊട്ടിപ്പോവുകയും സമൂഹം കുത്തഴിഞ്ഞ പുസ്തകം പോലെ ആയിത്തീരുകയും ചെയ്യുന്ന ഈ പ്രതിഭാസം അത്യന്തം ആപൽക്കരമായ പ്രത്യാഘാതങ്ങൾ സൃഷ്ടിക്കും.

കേരളത്തിൽ വർധിച്ചുവരുന്ന മയക്കുമരുന്നിന്റെ വ്യാപനവും ദുരുപയോഗവും, തീവ്ര മതരാഷ്ട്ര പ്രത്യയശാസ്ത്ര-തീവ്രവാദ പ്രസ്ഥാനങ്ങളുടെ വളർച്ചയും വ്യാപനവും മുതൽ കാട്ടുമൃഗങ്ങളുടെ നാടുസഞ്ചാരവും ആക്രമണങ്ങളും, തെരുവുകളിൽ നിറയുന്ന തെരുവ് നായകളും അവയിൽ പടരുന്ന പേ വിഷബാധയും, ആരെയും എപ്പോഴും ആക്രമിക്കാമെന്ന സാഹചര്യങ്ങളും, പേവിഷബാധക്കെതിരെയുള്ള കുത്തിവയ്പ്പുകൾപോലും നിഷ്ഫലമായി ആളുകൾ നിസ്സഹായരായി മരിക്കാൻ ഇടയാകുന്നതും, കേരളത്തിന്റെ അടിസ്ഥാന വർഗങ്ങളായ കൃഷിക്കാരും മത്സ്യതൊഴിലാളികളും അവരുടെ സ്വന്തം മണ്ണിൽ അന്യരാക്കപ്പെടുന്ന സർക്കാർ നയങ്ങളും, സ്വർണ്ണക്കടത്തും ഹവാലയും പോലുള്ള സംഘടിതമായ കുറ്റകൃത്യങ്ങളും, ക്വട്ടേഷൻ സംഘങ്ങൾ ആതുരാലയങ്ങളിൽപോലും സ്വൈര്യവിഹാരം നടത്തുന്ന ക്രമസമാധാന തകർച്ചയും, എല്ലാംകൂടി, നാട്ടിൽ 'അനോമി'യുടെ അന്തരീക്ഷം



സൃഷ്ടിച്ചിരിക്കുകയാണ്. മനുഷ്യൻ നിസ്സഹായനും നിരാലംബനുമാകുന്ന ഇത്തരം സാഹചര്യങ്ങളിൽ നാട്ടിൽ അവ്യവസ്ഥിതിയും ആരാജകത്വവും കൊടികുത്തി വാഴും.

ഇവിടെ ഒരു കാര്യം ഓർക്കണം. ഏതെങ്കിലും പ്രകൃതി ദുരന്തത്തിന്റെയോ, കോവിഡ് മഹാമാരിയുടെയോ യുദ്ധസമാന സാഹചര്യങ്ങളുടെയോ സൃഷ്ടിയല്ല ഇവിടെ നിലനിൽക്കുന്ന അനോമിക് സാഹചര്യം. അതു ബോധപൂർവം സൃഷ്ടിച്ചെടുക്കുന്നതാണോ എന്നും അതിന് ഏതെങ്കിലും രാഷ്ട്രീയ പ്രത്യയശാസ്ത്രവുമായോ മതരാഷ്ട്ര ചിന്തയുമായോ ബന്ധമുണ്ടോയെന്നും, സമാന സാഹചര്യങ്ങൾ ചരിത്രത്തിൽ ബോധപൂർവം സൃഷ്ടിച്ചെടുത്ത സന്ദർഭങ്ങൾ ഉണ്ടായിട്ടുണ്ടോ എന്നും അതിന്റെ ലക്ഷ്യങ്ങൾ എന്തായിരുന്നു എന്നും, ഗൗരവമായി ചിന്തിക്കുകയും അന്വേഷിക്കുകയും ചെയ്യേണ്ടിയിരിക്കുന്നു. മനുഷ്യനെ അവന്റെ അടിസ്ഥാന ചോദനകളിലും ആവശ്യങ്ങളിലും തളച്ചിടുകയും പരസ്പരമുള്ള വിശ്വാസവും കൂട്ടായ്മ അവബോധവും നശിപ്പിച്ചു വിവിധ ചേരികളിലാക്കുകയും പരസ്പരം ശത്രുതാബോധം വളർത്തുകയും, നിയമം നിസ്സഹായമാവുകയും ആരാജകത്വം വളരുകയും ചെയ്യുന്ന ഒരു സാഹചര്യത്തെ സൃഷ്ടിച്ചെടുക്കാനും വളർത്തിക്കൊണ്ടുവരുവാനും അതിൽ കീടങ്ങളെപ്പോലെ പുളച്ചു വളരാനും ആരെങ്കിലും ശ്രമം നടത്തുന്നുണ്ടോ?

'ഭരണകൂടം' എന്നു വിളിക്കുന്ന സർക്കാരിന് ഇത്തരം സാഹചര്യങ്ങളോട് നിസ്സംഗത പുലർത്താൻ കഴിയുമോ? 'ജനക്ഷേമം' എന്നത് എന്നുമുതലാണ് നമുക്കൊരു ലക്ഷ്യമല്ലാതായത്? ജനങ്ങളുടെ ജീവൻ, സ്വത്ത്, തൊഴിൽ, കുടുംബം ഇതൊന്നും ഭരണത്തിലേറിയാൽപ്പിന്നെ പ്രശ്നമല്ലാതാകുമോ? അനോമിയിലാണ് തങ്ങൾക്കു കൂടുതൽ ലാഭകരമായ കാര്യങ്ങൾ നടത്താൻ കഴിയുന്നത് എന്നു ചിന്തിക്കുന്നത് കൊള്ളസംഘങ്ങളും ഉള്ളിൽ കുറ്റവാസന മുറ്റിയവരുമാണ്. മനുഷ്യത്വം, തങ്ങളിലെതന്നെ ആസുരതക്കു പണയപ്പെടുത്തിയവർക്കു മാത്രമേ അനോമിക് സാഹചര്യങ്ങളെ ആനന്ദകരവും ലാഭകരവുമാക്കിത്തീർക്കാൻ സാധിക്കുകയുള്ളു. ഒരു ഭരണകൂടത്തിനു ഒരിക്കലും അതിനു കഴിയുകയില്ല എന്നു മാത്രമല്ല അതിനെ അനുവദിക്കാൻപോലും കഴിയുകയില്ല.

സാമൂഹ്യസംഭ്രാന്തി ഉണ്ടാകുന്നില്ല എന്നുറപ്പുവരുത്തുകയാണ് ഒരു ഭരണകൂടത്തിന്റെ പ്രാഥമിക കർത്തവ്യം. ലോ ആൻഡ് ഓർഡർ നിലനിർത്തുക, റൂൾ ഓഫ് ലോ ഉറപ്പാക്കുക, വ്യക്തിയുടെയും പൗരസമൂഹത്തിന്റെയും ജീവനും സ്വത്തും സുരക്ഷിതമാക്കുക ഇതൊക്കെയാണല്ലോ ഒരു ഭരണകൂടം ചെയ്യേണ്ടത്.

പൗരന്മാർ രാഷ്ട്രത്തിന്റെ അടിമകളും അവരുടെ സ്വത്തുവകകൾ ഭരണകൂടത്തിന്റെ വകയുമാണെന്നും, പൗരന്മാർ വെറും കൂലി തൊഴിലാളികൾ മാത്രമാണ് എന്നും കരുതിയിരുന്ന കമ്യൂണിസ്റ്റു സ്വേച്ഛാധിപതികൾപോലും തങ്ങളുടെ നിലപാടു മാറ്റിയിരിക്കുന്നു. അത്തരം രാഷ്ട്രങ്ങൾ ജനാധിപത്യമാർഗത്തിലേക്കു ചുവടുമാറ്റിയിരിക്കുന്നു. എന്നിട്ടും, നമ്മുടെ നാട്ടിൽ ഒരു അനോമിക് സിറ്റുവേഷൻ നിലനിൽക്കുന്നുണ്ടെങ്കിൽ, ഭരണകൂടത്തിനും അതിൽ പങ്കുണ്ട് എന്നുതന്നെയാണ് അതിന്റെ അർത്ഥം. അല്ലെങ്കിൽ, ആ സാഹചര്യത്തിനു മാറ്റമുണ്ടാക്കാൻ ഭരണകർത്താക്കൾക്ക് കഴിയണം. സംസ്കാരസമ്പന്നമെന്നു കരുതപ്പെടുന്ന കേരളത്തിന്റെ സാമൂഹ്യജീവിതം ഇങ്ങനെ അധഃപതിക്കാൻ പാടില്ലാത്തതാണ്.

---



# റോസറി ക്ലബ്ബ്

സിസിലിക്കുട്ടി പണിക്കർ

ദൈവപുത്രൻ ഈ ഭൂമിയിൽ മനുഷ്യാവതാരം ചെയ്തത് ആത്മാക്കളെ രക്ഷിക്കുക എന്നതിനുവേണ്ടിയാണല്ലോ. തിരുസഭാ സ്ഥാപനം വഴി അവിടുന്ന് സാത്താന്റെ സാമ്രാജ്യത്തെ തകിടം മറിച്ചു. എന്നാൽ 11,12,13 നൂറ്റാണ്ടുകളിൽ ലോകമെമ്പാടും വ്യാപിച്ച ആൽബിജെൻസിയൻ പാഷണ്ഡതയിലൂടെയും വെറുപ്പിലൂടെയും ഭിന്നതകളിലൂടെയും മറ്റു തിന്മ പ്രവൃത്തികളിലൂടെയും സാത്താൻ ആത്മാക്കളുടെമേൽ ക്രൂരമായ ആക്രമണം നടത്തിക്കൊണ്ട് പകരം വീട്ടി.

1214-ൽ ആൻബിജെൻസിയൻ പാഷണ്ഡതയ്ക്കെതിരെ പോരാടി തളർന്ന വി. ഡൊമിനിക് പാഷണ്ഡികളുടെ മാനസാന്തരത്തിനായി ഒരു വനത്തിൽ പോയി ദിവസങ്ങളോളം പ്രാർത്ഥിക്കുകയും പ്രായശ്ചിത്തം ചെയ്യുകയും ചെയ്തു. തദവസരത്തിൽ പരി. കന്യകമറിയം അദ്ദേഹത്തിന് പ്രത്യക്ഷപ്പെട്ട് ഉപദേശിച്ചതാണ് ജപമാല പ്രാർത്ഥന. പിന്നീടുള്ള നൂറ്റാണ്ടുകളിൽ അനേകം വിശുദ്ധരുടെ പ്രവർത്തനങ്ങളിലൂടെയും പരി. മാതാവിന്റെ നേരിട്ടുള്ള ദർശനങ്ങളിലൂടെയും ഈ ജപമാല ഭക്തി യൂറോപ്പിൽ വലിയ ഒരു ആത്മീയ മുന്നേറ്റമായി മാറി. പാപികളുടെ മാനസാന്തരങ്ങൾ മുതൽ യുദ്ധങ്ങളുടെ വിജയങ്ങൾ വരെ ജപമാലയുടെ ശക്തിയാൽ യൂറോപ്പ് നേടിയെടുത്തു.

ഇതിലേക്കുള്ള ആവശ്യങ്ങൾക്കായി വി. ഡൊമിനിക് ജപമാല സഹോദരസംഘം സ്ഥാപിച്ചു. എന്നാൽ ഒരു നൂറ്റാണ്ട് പിന്നിട്ടതോടെ അതിന്റെ ആവേശം യൂറോപ്പിൽ അസ്തമിച്ചു. പരി. ജപമാല വഴി ലഭിച്ചുകൊണ്ടിരുന്ന ദൈവകൃപ തടയുന്നതിൽ സാത്താൻ വിജയിച്ചു. എന്നാൽ 1349-ൽ ഉണ്ടായ, ഭൂമിയിൽ എവിടെയും അറിയപ്പെടുന്നതിൽ വച്ച് അതിഭീകരമായ പകർച്ച വ്യാധിയിലൂടെ ദൈവം യൂറോപ്പിനെ വീണ്ടും ശിക്ഷിച്ചു. ഈ പകർച്ച വ്യാധി എത്തിയ ഇടങ്ങളെല്ലാം മരണം മൂലം വിജനമായിമാറി. മൂന്നുവർഷം ആ സ്ഥിതി തുടർന്നു. അതിനോടൊപ്പം 1376-ൽ ഫ്ളാജെലൻസ് പാഷണ്ഡതയും ദാരുണമായ ശീശ്മയും ഉടലെടുത്തു. ഈ പരീക്ഷണങ്ങളുടെ അവസാനം മുമ്പുണ്ടായിരുന്ന ജപമാല സഹോദരസംഘം പുനസ്ഥാപിക്കുവാൻ പരി. ദൈവമാതാവ് ഒരു ഡൊമിനിക്കൻ വൈദികനായിരുന്ന വാഴ്ത്തപ്പെട്ട അലനോട് ആവശ്യപ്പെട്ടു. വി. കുർബാന മധ്യേ വാഴ്ത്തപ്പെട്ട അലന് നമ്മുടെ കർത്താവിൽ നിന്ന് ലഭിച്ച ഒരു മുന്നറിയിപ്പിനുശേഷം 1460-ലാണ് അദ്ദേഹം മഹത്തായ ഈ 'ജപമാല സഹോദരസംഖ്യം' എന്ന പ്രസ്ഥാനം പുനരാരംഭിച്ചത്. സമ്പൂർണ്ണ ജപമാല നിത്യവും ചൊല്ലുന്ന അംഗങ്ങളുടെ ഒരു സമൂഹമാണ് ജപമാല സഹോദരസംഘം. വി. ഡൊമിനിക്കും വാഴ്ത്തപ്പെട്ട അലന് പ്രത്യക്ഷപ്പെട്ടുകൊണ്ടു പറഞ്ഞു, "നീയും മാതാവിനെ സ്നേഹിക്കുന്ന സകലരും തിന്മയെ കീഴ്പ്പെടുത്തുവാൻ ജപമാല പ്രാർത്ഥിക്കണം എന്ന്. അപ്രകാരം പ്രാർത്ഥിച്ചതിന്റെ ഫലമായി അന്ന് യൂറോപ്പിലുണ്ടായ പ്രതിസന്ധിയെ അതിജീവിക്കുവാൻ സാധിച്ചു.

ജപമാല സഹോദരസംഘത്തിലൂടെയുള്ള ദൈവത്തിന്റെ ഈ അത്ഭുത ഇടപെടൽ എന്നതുപോലെ നമുക്കുണ്ടായ ഈ വലിയ കൊറോണ ദുരന്തഘട്ടത്തിൽ ദൈവം അനുഗ്രഹിച്ചു നൽകിയ സമ്മാനമാണ് 'റോസറി ക്ലബ്ബ്'. ഇതു നമ്മളാരും ആഗ്രഹിക്കുകയോ ചിന്തിക്കുകയോ ചെയ്തതല്ല. ദൈവത്തിന്റെ അത്ഭുതദാനം മാത്രമാണ്. ലോകം മുഴുവൻ ഭീതി വിതച്ച്, കോവിഡ് 19-ന്റെ വ്യാപനത്തിൽ 2020-ൽ ദേവാലയത്തിൽ പോലും ആരാധന നടത്താൻ സാഹചര്യം ഇല്ലാതെ അടച്ചിടേണ്ടി വന്നപ്പോൾ, വീടും ഗേറ്റും അടച്ചിട്ട് ദൈവകരുണയ്ക്കായി കരങ്ങൾ ഉയർത്തി കരുണക്കൊന്തയും ദൈവമാതാവിന്റെ ജപമാലയും അർപ്പിച്ച് ഇടവകയൊന്നാകെ പ്രാർത്ഥനാനിരതരായി. 2020 മാർച്ച് മാസത്തിൽ നമ്മുടെ നാട്ടിൽ കൊറോണ വർദ്ധിച്ചുവെങ്കിലും ആഗസ്റ്റ്-സെപ്റ്റംബർ മാസമായപ്പോഴേക്കും അത് നമ്മെയൊക്കെ പരിഭ്രാന്തിയിലാക്കിയ സംഹാരതാണ്ഡവമായി മാറിയപ്പോൾ യൂറോപ്പിലുണ്ടായ ജപമാല സഹോദരസംഘത്തെപ്പറ്റി ഓർത്തു. ജപമാലയുടെ ശക്തി ചിന്തിക്കുകയും, മനുഷ്യബുദ്ധിയിൽ ഒതുങ്ങാത്ത കൊറോണയുടെ ഈ അവസ്ഥയിൽ ജപമാല പ്രാർത്ഥിക്കേണ്ടതിന്റെ ആവശ്യകതയെപ്പറ്റി ചിന്തിക്കുവാൻ ദൈവം ഇടയാക്കി.

അതിൻ പ്രകാരം 2020 ഒക്ടോബർ 1-ാം തീയതി നാലാഞ്ചിറ സെന്റ് തോമസ് ഇടവക വികാരി ആയിരിക്കുന്ന വന്ദ്യ. ബഹു. മാത്യു പാറയ്ക്കൽ ഒഐസി അച്ചൻ 'റോസറി ക്ലബ്ബ്' എന്ന നാമത്തിൽ ഈ ജപമാല ഗ്രൂപ്പ് പരി. അമ്മയുടെ സഹായത്താൽ ആരംഭിച്ചു. ഇതിൽ അംഗങ്ങൾ ആകുന്നതിന് ഒരുവ്യവസ്ഥ മാത്രമേ ബഹു. അച്ചൻ മുന്നോട്ട് വച്ചുള്ളു. ഇതിൽ അംഗങ്ങൾ ആകുന്നവർ ദിവസവും കുറഞ്ഞത് ഒരു ജപമാലയെങ്കിലും ചൊല്ലുന്നവർ ആയിരിക്കണം. അത് മലങ്കരയെന്നോ, കത്തോലിക്കർ എന്നോ, ക്രൈസ്തവൻ എന്നോ എന്നുള്ള വ്യത്യാസമില്ലാതെ ആർക്കും ഇതിൽ അംഗങ്ങൾ ആകാം. അതിന്റെ പകാരം ബഹു. മാത്യു പാറയ്ക്കൽ ഒഐസി അച്ചനേയും സിസിലിക്കുട്ടി പണിക്കരേയും ലീലാമ്മ മാത്തുക്കുട്ടിയേയും ഷൈല ജോസഫിനേയും അഡ്മിൻ ആക്കിക്കൊണ്ട് ബഹു. അച്ചൻ



റോസറി ക്ലബ് ആരംഭിച്ചു. വളരെപ്പെട്ടെന്ന് തന്നെ ഇടവകയിലെ അമ്മമാരുടെ പിൻബലത്തിൽ 250 പേരടങ്ങുന്ന ഗ്രൂപ്പ് ലോകത്തിന്റെ നാനാഭാഗത്തു നിന്നും അംഗങ്ങൾ ആയിക്കൊണ്ട് പൂർണ്ണമാവുകയും രണ്ടാമത്തെ ഗ്രൂപ്പ് ആരംഭിക്കുകയും ചെയ്തു. ഇതിന് എല്ലാവിധ നിർദ്ദേശങ്ങളും തന്നുകൊണ്ട് ബഥനി നവജീവൻ പ്രൊവിൻഷ്യൻ സുപ്പീരിയർ ആയിരിക്കുന്ന പെരിയ ബഹു. മാത്യു തിരുവാലിൽ ഒഐസി അച്ചൻ കൂടെ ഉണ്ടായിരുന്നത് വലിയഅനുഗ്രഹമായി കാണുന്നു. ഇപ്പോൾ ലോകത്തിന്റെ നാനാഭാഗത്തു നിന്നു മായി, ഇന്ത്യയുടെ എല്ലാഭാഗത്തു നിന്നുമായി 790 അംഗങ്ങൾ നാല് ഗ്രൂപ്പുകളായി വളർന്ന ഈ റോസറി ക്ലബിൽ അംഗങ്ങളായുണ്ട്. ഇതിനെ ഇത്രയും വളർത്തിയ സർവ്വശക്തനായ ദൈവത്തിനു നന്ദി. മലങ്കര കത്തോലിക്ക സഭയിലെ അഭിവന്ദ്യ പിതാക്കന്മാരും വളരെയധികം ബഹു. വൈദീകരും ധാരാളം ബഹു. സിസ്റ്റേഴ്സും വളരെയധികം അത്മായരും എല്ലാ വിഭാഗങ്ങളിൽ നിന്നുമുള്ള ജപമാല ഭക്തരും ഈ റോസറി ക്ലബ്ബിൽ അംഗങ്ങളായി രുന്നുകൊണ്ട് പരി. അമ്മയോട് ചേർന്ന് ജപമാല പ്രാർത്ഥനചൊല്ലി യേശുവിനോട് പ്രാർത്ഥിക്കുന്നു.

റോസറി ക്ലബ്ബിന്റെ പ്രവർത്തനങ്ങൾ ഇപ്രകാരം ആണ്. എല്ലാദിവസവും ജപമാല പ്രാർത്ഥിക്കുന്നതിനോടൊപ്പം എല്ലാ ബുധനാഴ്ചയും രാത്രി 10 മണി മുതൽ 11 മണി വരെ സ്വസ്ഥാനങ്ങളിൽ ഇരുന്നുകൊണ്ട് സമ്പൂർണ്ണ ജപമാല നടത്തുന്നു. എല്ലാ മാസത്തിന്റേയും അവസാന ബുധനാഴ്ച സാധിക്കുന്നവർ ഒക്കെ ഒരു മണിക്കൂർ വച്ച് ചേർന്നുകൊണ്ട് ഒരു 24 മണിക്കൂർ അഖണ്ഡജപമാല (ബുധനാഴ്ച രാവിലെ 6 മണി മുതൽ വ്യാഴാഴ്ച രാവിലെ 6 മണി വരെ) നടത്തുന്നു. ഓരോമണിക്കൂറിലും സഭയുടേയും വിശ്വാസികളുടേയും പൊതു നിയോഗങ്ങൾക്ക് കാഴ്ചവയ്ക്കുന്നു. അതുപോലെ എല്ലാ ദിവസവും രാവിലെ 11 മണി മുതൽ രാത്രി 11 മണിവരെ സാധിക്കുന്നവർ എല്ലാം ചേർന്ന് ഒരു 12 മണിക്കൂർ അഖണ്ഡ ജപമാല നടത്തുന്നു. ജപമാല മാസമായ ഒക്ടോബർ മാസത്തിൽ 31 ദിവസം മുഴുവനും (ഒക്ടോബർ 1 മുതൽ 31 വരെ) സാധിക്കുന്നവർ ഒക്കെ പങ്കെടുത്തുകൊണ്ട് അഖണ്ഡ ജപമാല നടത്തുന്നു.

ഓരോരുത്തരുടെയും പ്രാർത്ഥനാ നിയോഗങ്ങൾ അഡ്മിനെ അറിയിക്കുകയും അത് ടൈപ്പ് ചെയ്ത് ഗ്രൂപ്പിൽ ഇടുകയും അതുകൂടെ സമർപ്പിച്ച് ഗ്രൂപ്പ് അംഗങ്ങൾ ജപമാല പ്രാർത്ഥന വഴി യേശുവിന്സമർപ്പിക്കുന്നു. അതുപോലെ ഇതിലെ അംഗങ്ങളായ ബഹു. വൈദീകർ ഈ നിയോഗങ്ങൾ അടുത്ത ദിവസത്തെ വി. കുർബാനയിൽ സമർപ്പിച്ച് പ്രാർത്ഥിക്കുന്നു. അതുവഴി നിരവധിയായ അനുഗ്രഹങ്ങൾ അംഗങ്ങൾക്കു ലഭിക്കുകയും അതിനു നന്ദി അർപ്പിച്ചുകൊണ്ട് അവർ തരുന്ന സാക്ഷ്യം ഗ്രൂപ്പിൽ പോസ്റ്റ് ചെയ്യുകയും ചെയ്യുന്നു. വ്യക്തിപരമായ നിയോഗങ്ങൾക്കൊപ്പം പൊതു നിയോഗങ്ങളും സമർപ്പിച്ചു പ്രാർത്ഥിക്കുന്നു. ഓരോ മാസത്തിന്റേയും ആദ്യദിവസം ആ മാസത്തിലെ പ്രധാനപ്പെട്ട തിരുനാളുകളെ പരി. അമ്മയോട് ചേർത്തുനിർത്തിക്കൊണ്ട് ബഹു. മാത്യു പാറയ്ക്കലച്ചൻ സന്ദേശം തരുന്നു. പരി. ദൈവമാതാവിനെക്കുറിച്ച് വിശുദ്ധർ, പ്രത്യേകിച്ച് വി. അൽഫോൺസ് ലിഗോരി നൽകിയിട്ടുള്ള ഒരു ചെറിയ ധ്യാനചിന്ത എല്ലാദിവസവും രാവിലെ ഗ്രൂപ്പിൽ ഇടുന്നുണ്ട്. ദിവസവും ചൊല്ലുന്ന ജപമാലയുടെ എണ്ണം അംഗങ്ങൾ അറിയിക്കുകയും അതും ഉൾപ്പെടുത്തി അന്നുവരെ ചൊല്ലിയ ജപമാലകളുടെ എണ്ണം ദിവസവും വൈകിട്ട് ഗ്രൂപ്പിൽ ഇടുന്നു. നാളിതുവരെ 11.5 ലക്ഷത്തിലധികം ജപമാല ചൊല്ലി പരിശുദ്ധ അമ്മവഴി യേശുവിന് സമർപ്പിക്കാൻ ഈ രണ്ടുവർഷം കൊണ്ട് സാധിച്ചു എന്നത് ദൈവമുമ്പാകെ നന്ദിയോടെ ഓർക്കുന്നു. ഇതിനു സഹായിച്ച ബഹു. സിസ്റ്റേഴ്സിനേയും ജപമാല ഭക്തരായ വീട്ടമ്മമാരേയും ഈ അവസരത്തിൽ പ്രത്യേകം നന്ദിയോടെ ഓർക്കുന്നു. ഇപ്പോഴും ദിവസം ഒന്നും രണ്ടും പേർ വച്ച് റോസറി ക്ലബിൽ ചേർന്നുകൊണ്ടിരിക്കുന്നു.

നമ്മുടെ കർത്താവിന്റേയും പരി. അമ്മയുടേയും പ്രധാനപ്പെട്ട തിരുനാളുകളിൽ റോസറി ക്ലബ്ബിലെ അംഗങ്ങൾക്കുവേണ്ടി അനുഗ്രഹ സന്ദേശങ്ങൾ നൽകി അനുഗ്രഹിക്കുന്ന മലങ്കര കത്തോലിക്കസഭയിലെ അഭിവന്ദ്യ പിതാക്കന്മാരേയും ബഹു. വൈദീക ശ്രേഷ്ഠരേയും ഈ അവസരത്തിൽ നന്ദിയോടെ ഓർക്കുന്നു. തുടർന്നും ഈ നിർലോഭ സഹകരണവും പ്രാർത്ഥനയും ആശീർവാദവും ഉണ്ടാകുമെന്ന് വിശ്വസിക്കുന്നു. റോസറി ക്ലബ്ബിൽ അംഗങ്ങളായ അഭിവന്ദ്യ പിതാക്കന്മാരേയും ബഹുമാനപ്പെട്ട വൈദീകരേയും ബഹുമാനപ്പെട്ട സിസ്റ്റേഴ്സിനേയും എല്ലാ അൽമായ സഹോദരങ്ങളേയും നന്ദിയോടെ ഓർക്കുന്നു. അവർക്കു വേണ്ടി നിത്യവും പ്രാർത്ഥിക്കുന്നു. റോസറി ക്ലബ്ബുവഴി ഇതിലെ അംഗങ്ങൾക്കു ലഭിച്ച അനുഗ്രഹങ്ങൾക്കു നന്ദി അർപ്പിക്കുകയും ഇനിയും ധാരാളം അനുഗ്രഹങ്ങൾ ദൈവം തമ്പുരാൻ പരി. അമ്മ വഴി നൽകട്ടെ എന്നു പ്രാർത്ഥിക്കുകയും ചെയ്യുന്നു. ഏറ്റവും വലിയ മാതൃഭക്തനായ ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ വലിയ മാതൃകയും ജീവിതസാക്ഷ്യവും നമുക്ക് ഓരോരുത്തർക്കും പ്രചോദനം ആകട്ടെ. പരി. ദൈവമാതാവിന്റെ ഈ റോസറി ക്ലബ്ബ് അമ്മതന്നെ നടത്തിത്തരട്ടെ എന്നു പ്രാർത്ഥിക്കുന്നു. നന്ദി. (9495151752)





# സഫലം സുരഭിലം ഈ സാഹിത്യ സപര്യ

**ദീർഘകാലം ക്രൈസ്തവ കാഹളം മാസികയുടെ പത്രാധിപസമിതി അംഗമായിരുന്ന ഡോ. ജോർജ്ജ് ഓണക്കൂറിന്റെ കേന്ദ്രസാഹിത്യ അക്കാദമി അവാർഡ് നേട്ടത്തിൽ അദ്ദേഹത്തിന് അഭിനന്ദനങ്ങളറിയിച്ചുകൊണ്ട് സാഹിത്യ സമ്പുഷ്ടമായ ആ ജീവിതസരണിയിലൂടെ ഒരു ചെറുയാത്ര!**

നോവലിസ്റ്റ്, കഥാകാരൻ എന്നീ നിലകളിൽ പ്രശസ്തനായ ഡോ. ജോർജ്ജ് ഓണക്കൂർ 1941 നവംബർ 16 ന് എറണാകുളം ജില്ലയിലെ മൂവാറ്റുപുഴയ്ക്കടുത്ത് ജനിച്ചു. പിതാവ് ഒരു കർഷകനായിരുന്നു. സാഹിത്യകാരനും പത്രപ്രവർത്തകനുമായിരുന്ന കെ. സി. സക്കറിയാസ് പിതാവിന്റെ സുഹൃത്തായിരുന്നു. അദ്ദേഹവുമായുള്ള സഹവാസം സാഹിത്യ കലാസ്വാദനത്തിനുള്ള വഴി തുറന്നു.

കൗമുദി വാരികയുടെ ബാലപംക്തിയിലാണ് ആദ്യത്തെ കഥ വന്നത്. അത് പിന്നീട് 'അകലെ ആകാശം' എന്ന നോവലായി. കൌമുദിയുമായുള്ള അടുപ്പം വിദ്യാർത്ഥിരാഷ്ട്രീയത്തിലേക്ക് എത്തിച്ചുവെങ്കിലും എഴുത്തിന്റെ വഴി തിരിച്ചറിഞ്ഞ് മടങ്ങിവന്നു. മൂവാറ്റുപുഴ നിർമ്മലാ കോളേജിൽ നിന്ന് മലയാളത്തിൽ ബിരുദാനന്തര ബിരുദവും തുടർന്ന് തിരുവനന്തപുരം മാർ ഇവാനിയോസ് കോളേജിൽ ജോലിയും നേടി. 'കേരളഭാഷാഗംഗ'യാണ് ആദ്യം പ്രസിദ്ധീകരിച്ച ഗ്രന്ഥം. 'ഉൾക്കടലി'ന്റെ പ്രസിദ്ധീകരണത്തോടെ നോവൽ രചയിതാക്കളുടെ മുൻപന്തിയിൽ എത്തി. എഴുപതുകളിൽ നടന്ന പ്രൈവറ്റ് കോളേജ് അദ്ധ്യാപകസമരത്തെ ആസ്പദമാക്കി എഴുതിയ നോവലാണ് 'സമതലങ്ങൾക്കപ്പുറം'. ഇന്ദിരാഗാന്ധിയെക്കുറിച്ചുള്ള നോവലാണ് 'പർവ്വതങ്ങളിലെ കാറ്റ്'. കൽത്താമര എന്ന നോവൽ ഓർക്കിഡ് എന്ന പേരിൽ വിവർത്തനം ചെയ്തത് അമേരിക്കയിലെ അറ്റ്ലാന്റാ യൂണിവേഴ്സിറ്റിയിൽ പഠനഗ്രന്ഥം ആണ്. എം പി പോളിന്റെയും സി. ജെ. തോമസിന്റെയും ജീവചരിത്രങ്ങൾ എഴുതിയിട്ടുണ്ട്. ബൈബിളിനെ അടിസ്ഥാനമാക്കി എഴുതിയതാണ് 'ഹൃദയത്തിൽ ഒരു വാൾ' എന്ന നോവൽ. ക്രിസ്തുവിന്റെ അമ്മയായ കന്യാമറിയത്തിന്റെ ഹൃദയത്തിൽ കുരിശുമരണം ഏൽപ്പിച്ച ആഘാതമാണ് ഹൃദയത്തിൽ ഒരു വാൾ. ഉൾക്കടൽ, അകലെ ആകാശം, കാമന എന്നീ നോവലുകൾ ചലച്ചിത്രങ്ങളായി. ഇവയുടെ തിരക്കഥകളും അദ്ദേഹം തന്നെയാണ് രചിച്ചത്. എണ്ണിയാലൊടുങ്ങാത്ത ഒരു ഗ്രന്ഥനിരതന്നെ അദ്ദേഹം രചിച്ചിട്ടുണ്ട്.

**പുരസ്കാരങ്ങൾ**

1980 – കേരള സാഹിത്യ അക്കാദമി പുരസ്ക്കാരം / നോവൽ – ഇല്ലം
1996 – സഹോദരൻ അയ്യപ്പൻ പുരസ്കാരം – എം. പി. പോൾ: കലാപത്തിന്റെ തിരുശേഷിപ്പുകൾ.
2004 – കേരള സാഹിത്യ അക്കാദമി പുരസ്ക്കാരം / യാത്രാവിവരണം – അടരുന്ന ആകാശം
2006 – കെ.സി.ബി. സി. അവാർഡ് – ഹൃദയത്തിൽ ഒരു വാൾ
2006 – കേരളശ്രീ അവാർഡ് – ഹൃദയത്തിൽ ഒരു വാൾ
2006 – തകഴി അവാർഡ് – ഹൃദയത്തിൽ ഒരു വാൾ
2009 – കേശവദേവ് സാഹിത്യ അവാർഡ് – പർവതങ്ങളിലെ കാറ്റ്
2021 – കേന്ദ്ര സാഹിത്യ അക്കാദമി പുരസ്ക്കാരം / ആത്മകഥ – ഹൃദയരാഗങ്ങൾ

സംസ്ഥാന സർവ്വവിജ്ഞാനകോശം ഇൻസ്റ്റിറ്റ്യൂട്ട് ഡയറക്ടർ, സ്റ്റേറ്റ് റിസോഴ്സ് സെന്ററിന്റെ പ്രഥമ അനൗദ്യോഗിക ചെയർമാൻ, ബാലസാഹിത്യ ഇൻസ്റ്റിറ്റ്യൂട്ട് ഡയറക്ടർ, ബാലകൈരളി വിജ്ഞാനകോശത്തിന്റെ ശില്പി എന്നീ നിലകളിൽ സേവനം അനുഷ്ഠിച്ചിട്ടുണ്ട്. ബാലസാഹിത്യ ഇൻസ്റ്റിറ്റ്യൂട്ടിൽ ഡയറക്ടറായി സേവനം അനുഷ്ഠിച്ചതിനാൽ ജവഹർലാൽ നെഹ്റു അവാർഡ് ലഭിച്ചിട്ടുണ്ട്. തിരുവനന്തപുരം മേജർ അതിരൂപതയിൽ നാലാഞ്ചിറ ഇടവകാംഗമാണ് ഡോ. ജോർജ്ജ് ഓണക്കൂർ. സാഹിത്യ സുരഭിലമായ ആ ജീവിത നേട്ടങ്ങളിൽ ക്രൈസ്തവ കാഹളം കുടുംബം ഹൃദയം നിറഞ്ഞ അഭിനന്ദനങ്ങൾ രേഖപ്പെടുത്തുന്നു.

കെണികളിലകപ്പെട്ടവർക്ക് കരുതലാകാൻ
കണ്ണീരണിയുന്ന കുടുംബങ്ങൾക്ക് കാവലാകാൻ

# കരുതൽ

പ്രണയ - ലഹരി കെണികളിൽ
അകപ്പെട്ടവർക്കുള്ള പുനരധിവാസ പദ്ധതി



**Coordinated by**
**KCBC Commission for**
**Social Harmony and Vigilance**
**In association with**
**Diocesan Jagratha Committees**

**HELP LINE NUMBER**
**+91 7561005550**

## WHAT WE DO?



**നിയമസഹായം**
വിദഗ്ധരായ
നിയമജ്ഞരുടെ
സഹായം



**കൗൺസിലിംഗ്**
പരിചയസമ്പന്നരും
പ്രഗത്ഭരുമായ
കൗൺസിലർമാർ



**പുനരധിവാസം**
സുരക്ഷിതവും വിമുക്തി
ഉറപ്പുവരുത്തുന്നതുമായ
പുനരധിവാസ കേന്ദ്രങ്ങൾ



**സഹായാഭ്യർത്ഥനകൾ, നിയമസഹായം തുടങ്ങിയവയ്ക്കും വിവരങ്ങൾ കൈമാറാനും കേന്ദ്രീകൃത ഹെൽപ്പ്ലൈൻ നമ്പരിലേയ്ക്ക് വിളിക്കുകയോ, വാട്ട്സാപ്പ് മെസേജ് അയയ്ക്കുകയോ ചെയ്യാവുന്നതാണ്.**

KCBC COMMISSION FOR SOCIAL HARMONY AND VIGILANCE

